# അമേരിക്കയിലെ ജീവിതം എന്റെ നോട്ടത്തിൽ



പ്രൊഫ. കെ പി മോഹൻ ദാസ്

*സമർപ്പണം*

*എന്റെ യാത്രകളിൽ എന്നും കൂടെയുള്ള എന്റെ പ്രിയ പത്നി മാലതിക്കും അമേരിക്കൻ യാത്രക്ക് കാരണക്കാരായ മക്കൾ  മിനി മോഹനും സുദേഷിനും.*

## ഉള്ളടക്കം

# 1.കുടിയേറ്റം  അമേരിക്കയിലേക്ക് - ചില വസ്തുതകൾ .

അമേരിക്കൻ ഐക്യനാടുകൾ കുടിയേറി പാർത്ത വരുടെ ഒരു നാടായാണ് അറിയപ്പെടുന്നത്.  എ ഡി 1800 നു ശേഷം യുറോപ്പിൽ നിന്നും  കുടിയേറിയ വരാണ് ഇന്ന് അമേരിക്കയിൽ കൂടുതലും ജീവിക്കുന്നത്  എന്നാൽ ഇവിടേക്ക്  സ്ഥിരതാമസമാക്കാൻ താൽപര്യ വുമായി കുടിയേറി പാർക്കാൻ ഒരു വര്ഷം വരുന്നവരിൽ നിന്ന് പത്തു ലക്ഷത്തിൽ അധികം വരുന്ന ആൾക്കാർക്ക് തിരിച്ചു പോകേണ്ടി വരുന്നു. . ഇങ്ങനെ തിരിച്ചയക്കപ്പെടുന്നവരിൽ ഒരു ഭാഗം  അനുവാദം ഇല്ലാതെ കുടിയേറ്റത്തിനു ശ്രമിച്ചവരാവാം അലെങ്കിൽ  തൃപ്തികരമായ രേഖകൾ ഇല്ലാതെ വന്നവരും ആവാം. ഒരു  അമേരിക്കൻ പൌരനെഴുതിയ ഒരു പുസ്തകത്തിൽ കണ്ടചില വിവരങ്ങൾ ശ്രദ്ധിക്കുക.

അമേരിക്കയിൽ വെറും രണ്ടു ശതമാനം മാത്രമേ കുടിയേറ്റക്കാരുള്ളു. അതെ  സമയം ബ്രിട്ടനിൽ 8% വും ഫ്രാൻസിൽ 6%വും ആണ് കുടിയേറിയവരുള്ളത്. അമേരിക്കൻ ഐക്യനാടുകളിൽ പല സംസ്ഥാന ങ്ങളിലും 85% ഭൂമി  ആൾ താമസമില്ലാത്ത കാടുകൾ ആണ് , പ്രത്യേകിച്ചും നാട്ടിൻ പുറങ്ങളില്.  തിരിച്ചയ ക്കപ്പെടുന്ന കുടിയേറ്റക്കാർ പലരും ചെയ്യുന്ന ജോലി നാട്ടുകാർ ചെയ്യാത്ത താഴ്ന്ന തരം ജോലികളാണ്. ചപ്പു ചവറുകൾ നീക്കം ചെയ്യലും ചില സ്ഥലങ്ങളിൽ കൃഷിപ്പണിയും മറ്റും. കൃഷിപ്പണി  യന്ത്രം കൊണ്ടു ചെയ്യാമെങ്കിലും നമ്മുടെ

നാട്ടിൽ തേങ്ങായിടാൻ എന്നപോലെ മനുഷ്യസഹായമില്ലാതെ ചെയ്യാൻ കഴിയാത്ത പല ജോലികളും ഉണ്ടല്ലോ, പഴങ്ങൾ പറിക്കുക, അവ തരംതിരിക്കുക പോലെയുള്ളവ. നിയമപരമായി ജോലി ചെയ്യുന്നവർക്ക് മണിക്കൂറിനു 8 ഡോളർ (സുമാറ് 480 രൂപ) എങ്കിലും കൊടുത്തിരിക്കണമെന്നു നിർബന്ധമുണ്ട്. ഇതിലും കുറഞ്ഞ ശമ്പളത്തിൽ നിയമം ലംഘിച്ചു ജോലി ചെയ്യുന്നവരും ഉണ്ട്. കടകളിൽ സാധനം എടുത്തു കൊടുക്കാനോ സഹായികൾ ആയിട്ടോ ചുമടെടുക്കാനൊ ഒക്കെ തുഛ ശമ്പളത്തിനു ജോലി ചെയ്യുന്നു ഇവർ . ഇവരെ തിരിച്ചയച്ചതുകൊണ്ട് അമേരിക്കൻ പൌരന്മാരുടെ തൊഴിൽ നഷ്ടമാകുന്നില്ല.

കുടിയേറ്റം നിയന്ത്രിക്കണമെന്ന് വാദിക്കുന്നവരുടെ ഒരു പ്രധാന വാദം റോഡുകളിലെയും പാർകുകളിലെയും മറ്റും തിരക്കാണ്. ഇതിനു കാരണം മനുഷ്യരല്ല, അനിയന്ത്രിതമായി വർദ്ധിച്ച വരുന്ന വാഹനങ്ങളുടെ എണ്ണം ആണ്. നിസ്സാര പ്രതിഫലത്തിനു ജോലി ചെയ്യുന്ന ഇവരിൽ ആർക്കും സ്വന്തമായി വാഹനം പോലും ഇല്ല. പാർക്കിൽ ചെന്നാൽ വാഹനം ഇടാൻ സ്ഥലമില്ലാത്തതിനു കാരണം ഈ പാവങ്ങളല്ല തീർച്ച നഗരങ്ങളിൽ കാർ പാർക്കുചെയ്യാൻ ഒരു മണിക്കൂറിനു 35 ഡോളർ വരെ പാർക്കിംഗ് ഫീ കൊടുക്കേണ്ടി വരുന്നു. മലകയറാൻ പോകുന്നവർക്ക് ഒരു മല തന്നെ സ്വന്തമായി കയറാൻ കിട്ടും. ആകെയുള്ള സ്ഥലത്തിന്റെ വെറും രണ്ടു ശതമാനം ഭാഗത്ത് മാത്രമേ കെട്ടിടങ്ങൾ വെച്ചിട്ടുള്ളു താമസസൗകര്യം ഇവിടെയും ഒരു പ്രശ്നം തന്നെ

എന്നാലും. ഇതിൽ നിന്നൊക്കെ വ്യക്തമാവുന്നത് അമേരിക്കയെപ്പോലുള്ള ഒരു രാജ്യത്തിൽ കുടിയേറ്റക്കാർ ഒരാവശ്യമാണെന്നു തന്നെ. ആസ്ട്രേലിയ ന്യൂസിലാണ്ട്, ക്യാനഡാ തുടങ്ങിയ രാജ്യങ്ങളിൽ കുടിയേറ്റം പ്രോത്സാഹിപ്പിക്കുന്നു എന്ന് കേൾക്കുന്നു .

കുടിയേററക്കാരോടുള്ള മനോഭാവം

അടുത്ത് ആസ്ട്രേലിയയിൽ ഇന്ത്യൻ വംശജരോട് പല അക്രമങ്ങളും നടക്കുന്നതായി പത്രങ്ങളിൽ കണ്ടു. നമ്മുടെ പ്രധാന മന്ത്രി പോലും ഇതിൽ ആശങ്ക പ്രകടിപ്പിച്ചിട്ടുണ്ടു. ഇതിൽ തീര്ച്ചയായും നാം ആശങ്കാകുലരാകുന്നത് സ്വാഭാവികം തന്നെ. എന്നാൽ ചില കാര്യങ്ങൾ കുടി ഓർക്കുന്നത് നന്നായിരിക്കും. ആസ്ട്രേലിയയിൽ അടുത്ത കാലത്ത് വളരെയധികം ഇന്ത്യൻ വിദ്യാർത്ഥികൾ പഠിയ്ക്കാൻ എത്തിയിട്ടുണ്ട്. കഴിഞ്ഞ വർഷം 161% വർദ്ധന ഉണ്ടായത്രേ. ഇവർ പലരും പഠിക്കുന്നത് ഉയർന്ന സാങ്കേതിക വിഷയങ്ങളാണ്. ആസ്ട്രേലിയയിൽ കുടിയേറി പാർക്കാൻ അനതിവിദൂരഭാവിയിൽ സാധ്യത ഉള്ള വിഷയങ്ങള്. എന്നാൽ വർഷങ്ങളായി അവിടേക്ക് കുടിയേറി താമസിച്ചു പോന്ന മറ്റു രാജ്യങ്ങളിൽ നിന്നുള്ള ആൾക്കാർ പൊതുവേ ഇത്ര വിദ്യാഭ്യാസം സിദ്ധിച്ചവരല്ല ഇക്കാരണത്താൽ തന്നെ മുൻകാല കുടിയേറ്റക്കാർക്ക് ഈ പുതിയവരോടു അസൂയയും സ്വാഭാവികം. ഇന്ത്യൻ വിദ്യാര്ത്ഥികളോടു മോശമായി പെരുമാറിയവരായ ചിലർ ലെബനിൽ നിന്നും കുടിയേറിയവരാണത്രേ. ഏതായാലും ഇത്തരം വിവേചനവും ശാരീരിക മറ്ദനവും എത്രയും വേഗം നിര്ത്തേണ്ടതു തന്നെ. സംശയമില്ല

പൊതുവേ ഏഷ്യയിൽ നിന്നുള്ള ആള്കാരോടു വെള്ളക്കാർ കൂടുതല് ഉള്ള രാജ്യങ്ങളിലെ പെരുമാറ്റം അത്ര സുഖകരമല്ല. ഇതിനു കാരണം കുറെയൊക്കെ നമ്മിൽ ചിലരുടെ പ്രവർത്തിദോഷം തന്നെ ആവാം. നാട്ടുകാർ പാലിക്കുന്ന പല സാമാന്യ മര്യാദകൾ പോലും നമ്മളിൽ ചിലരു പാലിക്കാറില്ല.നാം ഒരു വിദേശരാജ്യത്താണ് എന്ന കാര്യം പലപ്പോഴും നാം മറന്നു പോകുന്നു. അങ്ങോട്ട് മര്യാദ കാണിക്കാതെ വെള്ളക്കാർ ആരും ഇങ്ങോട്ട് ഏഷ്യക്കാരെപ്പോലുള്ള ആള്കാരോടു മര്യാദ കാണിക്കുകയില്ല. മറ്റുള്ളവരെ ബഹുമാനിക്കാതെ സ്വയം ബഹുമാനിക്കപ്പെടാൻ കുറുക്കു വഴികൾ ഒന്നും ഇലല്ലോ.

എന്റെ വ്യക്തിപരമായ അനുഭവത്തിൽ പൊതുവേ അമേരിക്കയിൽ ആണ് നമ്മോടു കൂടുതൽ തുല്യഭാവം കാണിക്കാറുള്ളതു, കുടിയേറ്റക്കാരുടെ രാജ്യം ആയതു കൊണ്ടാവാം. എന്നാൽ ബ്രിട്ടനിൽ ഏഷ്യക്കാരോടു ഒരു തരം അവജ്ഞ കാണിക്കുന്നവർ ധാരാളം ഉണ്ടു. പണ്ടു അവർ നമ്മുടെ യജമാനന്മാർ ആയിരുന്നു എന്നുള്ളത് കൊണ്ടാവാം. എന്റെ ഒരു സഹപ്രവർത്തകൻ പ്രൊഫസർ (ഇങ്ഗ്ലിഷ് സായിപ്പു) തന്നെ പാകിസ്ഥാനികളെപ്പറ്റി വളരെ മോശമായി എന്നോടു പറയുമായിരുന്നു. ഒരു പക്ഷെ ഞാൻ പാകിസ്ഥാനി ആയിരുന്നു എങ്കിൽ ഇന്ത്യക്കാരെപറ്റി അദ്ദേഹം ഈ അഭിപ്രായം പറയുമായിരിക്കും എന്ന് തീർച്ച സിംഗപ്പൂരിലും മറ്റും നമ്മുടെ നാട്ടുകാർ അപഹാസ്യരാകുന്നത് കണ്ടിട്ടുണ്ട്. കുറെയൊക്കെ നമ്മുടെ സ്വഭാവരീതി കൊണ്ടുതന്നെ ആണ് എന്ന് തോന്നുന്നു. നമ്മുടെ അപകർഷതാബോധവും ഇതിനു ഒരു കാരണം

ആയിരിക്കാം. കൂട്ടത്തില് ഉള്ളവര് തന്നെ ചിലപ്പോൾ കാരണക്കാരും ആവാം എങ്ങിനെ യെങ്കിലും വിദേശത്തുവന്നു പെട്ടെന്ന് ധനികരാ കാനുള്ള അത്യാഗ്രഹം നമ്മെ പലതും ചെയ്യാന് പ്രേരിപ്പിക്കുന്നില്ലേ എന്നും സംശയിക്കേണ്ടി ഇരിക്കുന്നു.

## 2.അമേരിക്കൻ രീതികൾ - സൗഹൃദം വേറെ നിയമം വേറെ

പല അവസരങ്ങളിലായി ഏതാനും മാസങ്ങളേ ഞാൻ അമേരിക്കൻ ഐക്യനാടുകളിൽ കഴിഞ്ഞിട്ടുള്ളൂ എങ്കിലും അവരുടെ ചില പെരുമാറ്റ രീതികൾ എന്നെ ആകർഷിച്ചു. ഒന്നാമതായി പല കാര്യങ്ങളിലും ഔപചാരികത തീരെ ഇല്ല എന്നത്. സ്വന്തം ബോസ്സ് ആണെങ്കിലും അയാളുടെ ആദ്യത്തെ (First Name) പേരിൽ സംബോധന ചെയ്യാനുള്ള മനസ്സ്. മിസ്ടർ എന്നോ മിസ്സിസ് എന്നോ ചേര്ക്കേണ്ട ആവശ്യം ഇല്ല. ഇന്ഗ്ലീഷ് സംസാരഭാഷ ആയി ഉപയോഗിക്കുന്നവർ സാധാരണ മിസ്ടർ , മിസ്സിസ്, സറ് എന്നിങ്ങനെയുള്ള വിശേഷണങ്ങളോടെ മാത്രമേ തന്റെ അടുത്ത സുഹൃത്തുക്കളല്ലത്തവരൊഴിച്ചു മറ്റുള്ളവരെ സംബോധന ചെയ്യാറുള്ളൂ, ചില രാജ്യങ്ങളിൽ .പേര് മാത്രം വിളിച്ചുള്ള സംബോധന തീരെ സ്വീകാര്യം അല്ല. ഉദാഹരണത്തിന് ഇന്ഗ്ലീഷ് മാതൃഭാഷ ആയ ബ്രിട്ടനിൽ തന്നെ. ഔപചാരികതയ്ക് വളരെ പ്രാധാന്യം കല്പിക്കുന്നവരാണു ബ്രിട്ടിഷുകാര്. രണ്ടു പേർ ഒരു പാര്ക്കിലോ മറ്റു സ്ഥലത്തോ തൊട്ടടുത്ത് മണിക്കുറുകൾ ഇരുന്നാൽ പോലും മൂന്നാമതൊരാൾ അവരെ പരസ്പരം പരിചയപ്പെടുത്താൻ ഇലെങ്കിൽ അവർ സംസാരിക്കുകയിലെന്നു പണ്ടു ആരോ എഴുതിക്കണ്ടു. അക്ഷരാര്ത്ഥത്തിൽ ഇത് ശരി അലെങ്കിലും ഇതിൽ കുറച്ചു കാര്യം ഉണ്ട്. ജോലി ചെയ്യുമ്പോൾ പൂർണമായ ഗൌരവം പാലിക്കുക എന്നതും ഒരു ബ്രിട്ടിഷ് സ്വഭാവം ആയി കണക്കാക്കാം. എന്നാൽ ഇവിടെ ഞാൻ കണ്ടത് വ്യത്യസ്തമാണ്. ജോലി ചെയ്യുന്നത് ശരിക്കും ആസ്വദിക്കുന്ന

രീതിയിൽ ആണെന്ന് കാണാം. ട്രെയിനിൽ ടിക്കറ്റ് പരിശോധിക്കാൻ വരുന്ന ആൾ ചെറിയ ഒരു മൂളിപ്പാട്ടും ആയി മുന്നിൽ എത്തുന്നു, നമുക്ക് തികച്ചും അസ്വാഭാവികമായി തോന്നാവുന്ന രീതി. അതുപോലെ പല സ്ഥലത്തും താൻ ചെയ്യുന്ന ജോലിയിൽ ശ്രദ്ധ കുറയാതെ തന്നെ ലാഘവബുദ്ധിയോടെ ജോലി ചെയ്യുന്നു. നാം കാണാനെത്തിയ ആൾ തിരക്കിലാ ണെങ്കിലും മര്യാദ വിടാതെ ഒരു നിമിഷം കാത്തിരിക്കൂ എന്ന് അവനവന്റെ സ്ഥാനത്തിന്റെ വലുപ്പച്ചെറുപ്പം നോക്കാതെ  അപേക്ഷിക്കുന്നു.

ഹോട്ടലിൽ ഭക്ഷണം വിളമ്പുന്ന ആൾ സ്വയം പരിചയപ്പെടുന്നു . " എന്റെ പേര് ബോബ് ഞാനാണ് നിങ്ങളുടെ വെയിറ്റർ ". സാമാന്യ മര്യാദ അനുസരിച്ചു നിങ്ങൾ നിങ്ങളുടെ പേർ പറഞ്ഞാൽ ഉടനെ അയാൾ ചോദിക്കും " മോഹൻ നിങ്ങൾക്ക്  എന്തൊക്കെ  ആണ് വേണ്ടത്?" എന്ന്. അവിടെ സാറ്  വിളി  ഇല്ല മിസ്ടർ ഇല്ല ഒന്നും. സ്കൂളില് നമ്മൾ പഠിച്ച രീതിയിൽ മിസ്ടർ മിസ്സിസ് മിസ്സ് എന്നെ സംബോധനകൾ ഇവിടെ തീരെ ഉപയോഗിക്കാറില്ല വിദേശികളല്ലാതെ. മിസ്സിനെ മിസ്സിസ് ആക്കിയാലും മറ്റുമുള്ള തകരാറുകൾ വേറേ. ഇന്ഗ്ലീഷ് രീതി പരിചയപ്പെട്ട, അലെങ്കിൽ രാജ്ഞിയുടെ ( ഇങ്ഗ്ളണ്ടിൽ സംസാരിക്കുന്ന) ഭാഷ പഠിച്ച ആര്ക്കും  ഇത് ആദ്യം അരോചകമായി തോന്നാം, അലെ്ല

നമ്മുടെ നാട്ടിലെ രീതി ഒന്നോർത്ത് നോക്കുക. ഒരു താഴ്ന്ന ജോലിക്കാരൻ ഉയർന്ന  നിലയിൽ ഉള്ളയാളിനെ ഒരിക്കലും പേരിൽ വിളിക്കാറിലല്ലോ സാറോ  യജമാനനോ എന്നു കൂട്ടിച്ചേർക്കാതെ ഉയർന്ന ജോലിക്കാരൻ താഴ്ന്ന ജോലിക്കാരനോട് കുടുതൽ സൗഹൃദം കാണിച്ചാലും ചിലപ്പോൾ പ്രശ്നങ്ങൾ ഉണ്ടാവാം. നമ്മുടെ നാട്ടിൽ സ്വന്തം

സഹപ്രവർത്തകരോട് എന്തെങ്കിലും സ്നേഹവാക്കുകൾ കൈമാറുന്ന എത്ര യജമാനന്മാർ (Boss) ഉണ്ടാവും! അൽപ്പം സ്നേഹം കാണിച്ചാൽ എന്തെങ്കിലും കുശലം ചോദിച്ചാൽ തന്റെ അധികാരം കുറഞ്ഞുപോകുമോ എന്ന് വിശ്വസിക്കുന്ന എത്രയോ പേർ നമ്മുടെ ഇടയിൽ കാണാം.

അമേരിക്കയിൽ ആൾക്കാരുടെ സ്വഭാവ രീതിയിൽ മറ്റൊരു വശം ഉണ്ട്. നിങ്ങൾ ഒരു ഔദ്യോഗിക കാര്യത്തിനു ഒരു ആപ്പീസിൽ ഫോൺ ചെയ്തു എന്ന് വിചാരിക്കുക. നിങ്ങളുടെ ആവശ്യത്തിനു വേണ്ടി. ഒരു പക്ഷെ അത്യാവശ്യമായി ഭാര്യയുടെ ഇൻഷുറൻസ് നമ്പരോ മറ്റോ അറിയാൻ വേണ്ടി. ഇവിടെ രീതി ആകെ മാറിയതായി തോന്നും. സംബോധന "മോഹൻ എന്ന് തന്നെ, പക്ഷെ നിങ്ങൾ എത്രപറഞ്ഞാലും ആ നമ്പർ അവർ വെളിപ്പെടു ത്തുകയില്ല. നിയമം അനുസരിച്ചു ഒരു വ്യക്തി നേരിട്ട് വിളിച്ചാൽ മാത്രമേ ഇത്തരം ഔദ്യോഗിക വിവരങ്ങൾ കിട്ടുകയുള്ളൂ. എന്റെ സ്വന്തം അനുഭവം ഇതാ. എനിക്ക് ബോസ്ടനിൽ നിന്ന് തിരികെ പോകാനുള്ള വിമാന ടിക്കറ്റ് ഉറപ്പാക്കാന് ചെയ്യാൻ വിർജിൻ അത്ലാന്റിക് വിമാന കമ്പനിയെ എന്റെ മകൾ വിളിച്ചു. എന്റെ മകൾ ആണ് സംസാരിക്കുന്നതെന്നും അച്ഛനെന്റെ തൊട്ടടുത്ത് തന്നെ ഇരിക്കുന്നുണ്ടെന്നു പറഞ്ഞിട്ടുപോലും എന്റെ അനുവാദത്തോടെ ആണ് മകൾ വിവരം ചോദിക്കുന്നത് എന്ന് എന്നോടു ചോദിച്ചുറപ്പാക്കിയത്തിനു ശേഷമേ അവർ ആവശ്യമായ മറുപടി തന്നുള്ളൂ. ഇതിനൊക്കെ ഇത്ര ഔപചാരികത എന്തിനാണെന്ന് നമുക്ക് തോന്നാം. സ്വന്തം ബാങ്ക് അക്കൌണ്ട് നമ്പർ പോലും ഈ മെയിൽ വഴി മറ്റുള്ളവർക്ക് ലാഘവബുദ്ധിയോടെ കൊടുത്തു അബദ്ധത്തിൽ കുടുങ്ങിയവർ നമ്മുടെ നാട്ടിൽ എത്രയോ പേരുണ്ട്?

ചുരുക്കത്തിൽ ചെയ്യുന്ന കാര്യത്തിന്റെ അഥവാ ചോദിക്കുന്ന വിവരത്തിന്റെ പ്രാധാന്യം അനുസരിച്ചു പ്രവർത്തിക്കാൻ നമ്മൾ ഇനിയും പഠിക്കേണ്ടി ഇരിക്കുന്നു. "തെങ്ങിനും കമുകിനും ഒരു ത്ളാപ്പു" എന്നതാണല്ലോ നമ്മുടെ രീതി.

## 3. ആനയെ വാങ്ങിയാൽ ചേന സൌജന്യം - ദേശീയ പതാക

"ആനയെ വാങ്ങിയാൽ ചേന സൌജന്യം" പഴയ ഒരു തമാശ. " ഒന്ന് വച്ചാൽ രണ്ടു കിട്ടും വെയ് രാജ വെയ് " മുച്ചീട്ട് കളിക്കാരന്റെ പരസ്യം . ഇതിന്റെയൊക്കെ ആധുനിക രൂപം " Buy one get one free " ( ഒന്ന് വാങ്ങിയാൽ മറ്റൊന്ന് സൌജന്യം ) എന്നാണു. നമ്മുടെ നാട്ടിൽ ഈ പരസ്യം കൂടുതലും റെഡി മെയ്ഡ് വസ്ത്രങ്ങൾ വില്കാനാണ് കണ്ടിട്ടുള്ളത്. പക്ഷെ ഇവിടെ അമേരിക്കയിൽ ഒരു കടയിൽ കണ്ടത് അമേരിക്കൻ ദേശീയ പതാക വില്കാനാണ് . നമ്മുടെ നാട്ടിൽ ആണെങ്കിൽ ദേശീയ പതാകയോടുള്ള അവഹേളനം നടത്തി എന്നാരോപിച്ച് പക്ഷെ കടക്കാരൻ അറസ്റ്റിൽ ആയേനെ, ഏതെങ്കിലും ഒരു രാഷ്ട്രീയ പാർട്ടി അതേറ്റു പിടിച്ചു ഒരു പ്രകടനവും നടത്തിയേനെ. അടുത്ത കാലത്ത് ഒരു സ്കുളിൽ ദേശീയ പതാക തലതിരിച്ചു ഉയര്ത്തിയതിനു സ്കൂളിലെ പ്യൂണിനു( പതാക ഉയര്ത്തിയ ആളിനു അല്ല ശിക്ഷ നല്കിയതായി പത്രത്തിൽ വായിച്ചു.

നമ്മുടെ നാട്ടിൽ ദേശീയ പതാക ഉപയോഗിക്കുന്നതിൽ ചില നിയന്ത്രണങ്ങൾ നിലവിൽ ഉണ്ടല്ലോ, സാധാരണ ദിവസങ്ങളിൽ സർക്കാർ സ്ഥാപനങ്ങളിൽ മാത്രമേ ദേശീയ

പതാക ഉയര്ത്താൻ പാടുള്ളൂ. ദേശീയ അവധി ദിനങ്ങളില്, അതായത് ആഗസ്റ്റ് പതിനഞ്ചിനും ജനുവരി ഇരുപത്താറിനും എല്ലാവർക്കും ഉപയോഗിക്കാം. പണ്ടു ഞങ്ങള് സ്കൂളിൽ പഠിക്കുമ്പോള് ദേശീയ പതാകയും ഏന്തി അതിന്റെ ചെറിയ ഒരു മാതൃക കുപ്പായത്തില് കുത്തി അഭിമാനപൂർവ്വം "ഭാരതമാതാ കി ജയ് " വിളിച്ചു ഗ്രാമത്തിൽ പ്രകടനം നടത്തിയിരുന്നതോർമ്മ വരുന്നു. ഇന്നാകട്ടെ ഈ രണ്ടു ദിവസം മാത്രം സ്കൂളിൽ പതാക ഉയര്ത്തും തലേ ദിവസം പ്യൂണ് പതാക എവിടെ നിന്നെങ്കിലും പൊടിതട്ടി എടുത്തു വച്ചിട്ടുണ്ടാവും.). മിഠായി വിതരണം നടത്തും, അർദ്ധമനസ്സോടെ ദേശരക്ഷാപ്രതിജ്ഞ എടുക്കും, കഴിഞ്ഞു. സ്വന്തം നേതാവിനെ കോടതി കുറ്റവിമുക്തനാക്കിയപ്പോള് ആവേശം മൂത്ത് വിമാനത്താവളത്തിനു മുകളില് സ്വന്തം പാർട്ടിയുടെ കൊടിവരെ ഉയര്ത്താം, പക്ഷെ ദേശീയ പതാക , പാവം വർഷത്തിൽ രണ്ടു ദിവസം വെറും ഔപചാരികമായ ഒരു ചടങ്ങുമാത്രം.

എന്നാല് അമേരിക്കയിൽ എല്ലാ വീട്ടിലും ദേശീയ പതാക മുൻപിൽ തന്നെ സ്ഥാപിച്ചിരിക്കുന്നു. യാതൊരു നിയന്ത്രണവും ഇല്ല ആരും പതാക ചവുട്ടി പ്രതിഷേധം പ്രകടിപ്പിക്കാറില്ല പതാകയുടെ ഉപയോഗം പ്രോത്സാഹിപ്പിക്കുന്നതിന്റെ ഭാഗമായി ആണ് ഇങ്ങനെ " ഒന്ന് വാങ്ങിയാല് മറ്റൊന്ന് സൌജന്യം " നൽകുന്നത് . ചിലപ്പോൾ ചില ചെറുപ്പക്കാരുടെ ജീൻസിൽ പോലും അമേരിക്കന് ദേശീയ പതാക തുന്നി ചേർത്തതായി കാണാം. അതിലൊന്നും ആരും അപാകത കാണുന്നില്ല പതാകയുടെ ഉപയോഗം നിയന്ത്രിച്ചാല് ദേശസ്നേഹം കൂടുമെന്നു തോന്നാന്

എന്താണാവോ കാരണം. ഏതായാലും ചവറ്റു കുട്ടയിലും മറ്റും പതാക ഇവിടെ കാണാറില്ല ആരും അറിഞ്ഞോ അറിയാതെയോ പതാകയെ നിന്ദിക്കാറും ഇല്ല ചുരുക്കത്തിൽ നിയന്ത്രണങ്ങൾ അല്ല കാര്യം, ദേശസ്നേഹം ഉണ്ടോ എന്നതാണ്, മറ്റൊന്നും അല്ല

---

## 4.ലഹരി മരുന്നും ശിക്ഷയും അമേരിക്കയിൽ

അമേരിക്കയിൽ ലഹരിമരുന്നുപയോഗിക്കുന്നതിനും കൈവശം വയ്കുന്നതിനും കടുത്ത ശിക്ഷയാണ് കൊടുക്കുന്നത്. ഒരാളിന്റെ കാറിൽ നിന്നോ മറ്റോ ഒരൊറ്റ ഡോസ് എൽ എസ് ഡി യോ മരിജുവാനായൊ കണ്ടു പിടിച്ചാൽ അയാൾക്ക് ആറ് വര്ഷം വരെ തടവുശിക്ഷ ലഭിക്കാം. ഉടമസ്ഥനറിയാതെ കാറിൽ ആരെങ്കിലും വെച്ചതാണെങ്കിൽ പോലും. കൊലപാതക കുറ്റത്തിനും ബലാൽ സംഗ കുറ്റത്തിനും പരമാവധി ആറ് വർഷമാണ്. ശിക്ഷ എന്നറിയുമ്പോൾ സർക്കാർ ലഹരിമരുന്നിനെതിരെ എത്ര ശക്തമായി പ്രവര്ത്തിക്കുന്നു എന്ന് മനസിലാവുന്നത്. ഏറ്റവും അടുത്ത് കണ്ട കണക്കുകൾ അനുസരിച്ചു അമേരിക്കൻ ജയിലിലുള്ള 21,35,901 കുറ്റവാളികളിൽ 60% ലഹരിമരുന്നു കൈവശം വച്ചതിനോ ഉപയോഗിച്ചതിനോ ശിക്ഷിക്കപ്പെട്ടവരാണ്. ഇവർ ജയിൽ ശിക്ഷ അനുഭവിച്ചു കഴിഞ്ഞു പുറത്ത് വന്നാൽ പോലും ഏതെങ്കിലും ജോലി കിട്ടുവാനുള്ള സാധ്യത കുറവാണ്. ലഹരി മരുന്ന് കേസിൽ ശിക്ഷിക്കപ്പെട്ട ഒരാളിന്റെ വസ്തുവകകൾ കണ്ടു കെട്ടാൻ സര്കാരിനു കഴിയും. 80 വയസ്സുകഴിഞ്ഞ രണ്ടു വൃദ്ധ ദമ്പതികളുടെ വീട്ടിൽ അവരുടെ കൊച്ചു മകൻ ലഹരി മരുന്നുപയോഗിച്ചതിനു അവരുടെ വീട് സർക്കാർ

ഏറ്റെടുത്തതായി എവിടെയോ വായിച്ചതായി ഓറ്ക്കുന്നു. പ്രധാനമായും മെക്സിക്കോ ക്യാനഡാ അതൃത്തികൾ വഴിയാണ് അമേരിക്കൻ ഐക്യനാടുകളിലേക്ക് ലഹരി കടത്തുന്നതത്രേ.

ചില സ്ഥിതി വിവര കണക്കുകൾ പരിശോധിച്ചു നോക്കാം ഒരു വർഷം 6,75,000 വിമാനങ്ങളിൽ 600 ലക്ഷം ആൾക്കാർ അമേരിക്കയിലേക്ക് യാത്ര ചെയ്യുന്നു. മറ്റൊരു 60 ലക്ഷം കടൽ മാർഗവും 3700 ലക്ഷം കരമാർഗവും. 1160 ലക്ഷം വാഹനങ്ങൾ അമേരിക്കൻ മെക്സിക്കോ ക്യാനഡാ അതൃത്തികളിൽ കൂടി കടന്നു പോകുന്നു. 9,000 യാത്രാചരക്കുകപ്പലുകൾ അമേരിക്കൻ തുറമുഖ ങ്ങളിൽ വന്നു പോകുന്നു. ദക്ഷിണ അമേരിക്കയിൽ നിന്ന് പല വഴികളിൽ ആയാണ് ലഹരി മരുന്ന് കടത്തുന്നത്. ഇതിനു വേണ്ടി മാഫിയാ സംഘങ്ങൾ അനവധി ആണ്. അവരുടെ കൃത്യം തടസ്സപ്പെടുത്തുന്ന ആരെയും വക വരുത്താനും മടി ഇല്ലാത്തവർ ആണ്. ക്യാനഡാ വഴിയും ലഹരി മരുന്നുകൾ കടത്തുന്നു. ഇതിനെല്ലാം ഉപരി രഹസ്യമായി അമേരിക്കയിൽ തന്നെ ലഹരി മരുന്നുകൾ കൃഷി ചെയ്യുന്നും ഉണ്ടത്രേ. ഇതൊക്കെ ആണെങ്കിലും ലഹരി മരുന്നിന്റെ ഉപയോഗം കൂടിക്കൊണ്ടിരിക്കുന്നു എന്നാണ് കണക്കുകൾ കാണിക്കുന്നത്. ന്യൂയോർക്ക് നഗരമാണ് ലഹരി കടത്തൽകാരുടെ കേന്ദ്രം ആയി പ്രവര്ത്തിക്കുന്നത്. മരിജുവാന, എൽ എസ് ഡി, കൊക്കെയിൻ , Ecstacy എന്ന ഓമനപ്പേരിൽ അറിയപ്പെടുന്ന എം ഡി എം ഏ, എന്നീ മരുന്നുകളാണ് കൂടുതലും കടത്തുന്നത്. ഉപയോഗിക്കുന്നവർക്കിടയില് Rock , ecstasy എന്നും മറ്റും പല പേരിൽ അറിയപ്പെടുന്നു. വളരെ ലാഭകരമായ ഒരു വ്യവസായം ആയി ഇത് നടക്കുന്നു.

ഇത്രയും വലിയ രാജ്യമായതുകൊണ്ടും അതല്ലന്റിക് ശാന്ത സമുദ്രങ്ങളുടെ നീണ്ട തീരം സംരക്ഷിക്കാനുള്ള ബുദ്ധിമുട്ട് കൊണ്ടും ആവശ്യക്കാര്‍ ധാരാളം ഉള്ളതുകൊണ്ടും ആവാം ഇത്രയൊക്കെ നിയമങ്ങള്‍ ഉണ്ടായിട്ടും സര്‍കാര്‍ ഈ അനശാസ്യപ്രവറ്ത്തികൾ നിയന്ത്രിക്കാന്‍ വിഷമിക്കുന്നത്. ചെറുപ്പക്കാരുടെ ഇടയില്‍ ലഹരിമരുന്നിന്റെ ഉപയോഗം വ്യാപകമാണ് എന്നതു മറ്റൊരു വസ്തുത.

അമേരിക്കയിലെ ലഹരിമരുന്നിന്റെ വ്യാപാരം എത്രമാത്രം ഉണ്ടെന്നു ചില കണക്കുകള്‍ പരിശോധിച്ചാൽ മനസ്സിലാകും. 2001 ൽ പിടിച്ചെടുത്ത കൊക്കെയിന്‍ 111 മെട്രിക് ടണ്‍, വില കിലോഗ്രാമിന് 12000 - 35000 ഡോളര്‍ വരെ, ചില്ലറ വില ഒരു ഡോസിന് 10-20 ഡോളര്‍. അതുപോലെ 2506 കിലോഗ്രാം ഹിരോയിന്‍ പിടിച്ചു. ഇതിന്റെ വില കിലോഗ്രാമിന് 50,00 - 200,000 ഡോളര്‍. എന്തിനു ecstacy എന്ന് ഓമനപ്പേരില്‍ അറിയപ്പെടുന്ന MDMA ഒരു ഗുളികക്ക് 20-30 ഡോളര്‍ വരെ വിലയുണ്ടു. ഒരു വര്‍ഷം 72 ലക്ഷം ഗുളിക വരെ ചിലവാകുന്നു. ഈ ഗുളിക ഉണ്ടാക്കുന്ന ലബോറട്ടറി വരെ ആയിരക്കണക്കിനു അമേരിക്കയില്‍ തന്നെ ഉണ്ടു . ധാരാളം കൃഷിസ്ഥലങ്ങള്‍ ഉള്ളതുകൊണ്ടും ജനവാസം കുറവായത് കൊണ്ടും കഞ്ചാവും മറ്റും കൃഷി ചെയ്യാനും കഴിയുന്നു. പെട്ടെന്ന് പണക്കാരാവാന്‍ താല്പര്യമുള്ളവര്‍ ഇവിടെയും ധാരാളം ഉണ്ട്.

Data Source : US Drug Enforcement Agency website : http://www.policyalmanac.org/crime/archive/drug_trafficking.shtml

# 5. അമേരിക്ക ഓൺലൈന് : സ്വകാര്യത മാനിക്കുക

പൊതുവേ മറ്റു രാജ്യങ്ങളിൽ പ്രത്യേകിച്ചും പാശ്ചാത്യ രാജ്യങ്ങളിൽ മറ്റുള്ളവരുടെ സ്വകാര്യതയെ തികച്ചും മാനിക്കുന്നു എന്നതു നല്ലൊരു സ്വഭാവമായി എനിക്ക് തോന്നിയിട്ടുണ്ട്. "സ്വയം ജീവിക്കുക | മറ്റുള്ളവരെ അവരുടെ പാട്ടിനു വിടുക " എന്നത് നമ്മുടെ നാട്ടിൽ തീരെ അംഗീകരിക്കാത്ത ഒരു കാര്യമാണല്ലോ കേരളീയരിൽ പലർക്കും ചിലപ്പോൾ അവരവരുടെ കാര്യത്തിലുള്ളതിൽ കൂടുതൽ മറ്റുള്ളവരുടെ കാര്യത്തില് ശ്രദ്ധയുള്ളതായി തോന്നിയിട്ടുണ്ട്. നിവിദേശീയരാകട്ടെ അവരവരുടെ സ്വകാര്യതയെ മറ്റുള്ളവർ മാനിക്കണമെന്നു നിർബന്ധമു ള്ളവരാണ് , അതുപോലെ തന്നെ അവർ മറ്റുള്ളവരുടെ കാര്യത്തിലും ഇടപെടാറില്ല അങ്ങോട്ട് ക്ഷണിക്കാതെ ഒരാളും മറ്റുള്ളവരുടെ വീട്ടിൽ പോകാറില്ല അഥവാ പോകേണ്ടി വന്നാൽ തന്നെ ഫോൺ ചെയ്തു അനുവാദം വാങ്ങി അവർക്ക് അസൌകര്യം ഒന്നുമില്ല എന്നുറപ്പ് വരുത്തിയതിനു ശേഷമേ പോകുകയും ഉള്ളു. ജീവിതം തിരക്കേറിയതാകുമ്പോൾ ഇത്തരം സാമാന്യ മര്യാദകൾ നമ്മുടെ നാട്ടിലും ആൾക്കാർ പാലിച്ചു തുടങ്ങിയിട്ടുണ്ട്. ഔപചാരികത എന്നു വിളിച്ചു പുച്ഛിക്കുന്നതിൽ ഭേദം പരസ്പരം അസൌകര്യം ഒഴിവാക്കാൻ ഇത്തരം മര്യാദകൾ പാലിക്കുന്നതല്ലേ നല്ലത്?

എന്നാൽ അമേരിക്കയിൽ ഇപ്പോൾ പൊതു സ്ഥലങ്ങളിൽ സ്വകാര്യത ഇല്ലാത്തതിനെപ്പറ്റി മുറവിളി തുടങ്ങിയിട്ടുണ്ട്. പ്രത്യേകിച്ചും മൊബയിൽ ക്യാമെറായും ചാര ക്യാമെറായുടെയും കണ്ണിൽ നിന്ന് രക്ഷപ്പെടാൻ ഒരു

മാർഗവുമില്ല ഷോപ്പിങ് മാളുകളിലും റയിൽവേ സ്ടേഷനിലും എല്ലാം ക്യാമറാകള് സ്ഥാപിച്ചിട്ടുണ്ടു. കടകളിൽ നിന്നും സാധനങ്ങൾ മോഷ്ടിക്കപ്പെ ടാതിരിക്കാനും മറ്റും സ്ഥാപിച്ചിട്ടുള്ള ഈ ക്യാമറാകൾ ജനങ്ങളുടെ സ്വകാര്യതയെ മാനിക്കുന്നില്ലഎന്നു പറഞ്ഞു പല കേസുകളും കോടതി തള്ളിക്കളഞ്ഞിട്ടും ഉണ്ട്. വസ്ത്രം വാങ്ങി ചേരുന്നുണ്ടോ എന്നു ഇട്ടു നോക്കുന്ന മുറിയിൽ വരെ സുരക്ഷാ ഉദ്യോഗസ്ഥർ നോക്കുന്നു എന്നു പരാതി ഉണ്ട്. പണ്ടു സിംഗപൂരിൽ വച്ചു ടോയ്ലെറ്റിൽ വച്ച് പുക വലിക്കുന്നതു കണ്ടുപിടിക്കാൻ അവിടെ ക്യാമെറാ വച്ചതിനു ഒച്ചപ്പാടുണ്ടായതു ഓര്മ വരുന്നു.

കടകളിൽ നിന്ന് സാധനങ്ങൾ അടിച്ചു മാറ്റുന്നത് ലഹരി പോലെ വ്യാപകമാണ്. Shop lifting എന്ന പേരിൽ അറിയപ്പെടുന്ന ഈ കുറ്റകൃത്യം ഒരു രസത്തിന് ( thrill) വേണ്ടി മാത്രം ചെയ്യുന്നവരും ഉണ്ടത്രേ. പ്രസിദ്ധരും കോടീശ്വരരും ആയ പല നടന്മാരും നടിമാരും പോലും ഈ ദുശ്ശീലത്തിനു അടിമകളാകുന്നു. ക്ലിയോപാട്രാ ആയി അഭിനയിച്ച എലിസബെത് ടെയ്ലർ ഈ അസുഖത്തി നടിമ ആയിരുന്നത്രെ. മറ്റൊരു പ്രശ്നം കമ്പ്യൂട്ടർ വഴിയുള്ള ഡാറ്റാ മോഷണം ( Data Mining ) ആണ്. നാം അറിയാതെ തന്നെ നമ്മുടെ ഈമെയിലുകൾ വായിക്കാൻ കഴിയുന്നു. അതിൽ നിന്നും നിര്ദോഷമെന്നു തോന്നുന്ന പല വിവരങ്ങളും ചോർത്തി എടുക്കുന്നു. ഡാറ്റാ കലവറകളിൽ ഇത് ശേഖരിച്ചു വച്ചു പരസ്യങ്ങൾക്കും മറ്റു വിൽപ്പനാവശ്യങ്ങൾക്കും ഈ ഡാറ്റാ വില്കുന്ന ഏജന്സികളും ഉണ്ട്. ഇന്റെര്നെറ്റിൽ നിന്നും പണം കൊടുക്കാതെ കിട്ടുന്ന പല പ്രോഗ്രാമുകളിലും ഈ ചതി ഒളിഞ്ഞിരുപ്പുണ്ടു. അതുകൊണ്ടു അടുത്ത തവണ ഇത്തരം സോഫ്റ്റവെയർ (freeware) നിങ്ങളുടെ കമ്പ്യൂട്ടരിൽ

സ്ഥാപിക്കുമ്പോള് ശ്രദ്ധിക്കുക.

അമേരിക്ക ശരിക്കും ഒരു ഓൺ് ലയിൻ് ചന്തതന്നെ ആണ്. എല്ലാ സാധനങ്ങളും അവയുടെ വില വിവരങ്ങളും എന്തിനു സ്റ്റോക്കുണ്ടോ എന്നുള്ള വിവരം പോലും ഇന്റർനെറ്റിൽ ഇടുന്നു. ആൾക്കാർ ഇന്റർനെറ്റിൽ വില പോലും താരതമ്യപ്പെടുത്തി ആണ് സാധനം വാങ്ങുന്നത്. പല വ്യാപാരശൃംഖലകളും ഓൺ് ലയിൻ് ആയി സാധനം ഓഡര് ചെയ്താൽ് വീട്ടിൽ് എത്തിക്കുന്നു. സാധനം മോശമാണെങ്കിൽ് തിരിച്ചയക്കാനും പറ്റും, പണം മടക്കി തരും. കടയിൽ് പോയി വാങ്ങിച്ച സാധനം പോലും മൂന്നു മാസത്തിനകം ഉപയോഗിക്കാതെ തിരിച്ചേൽപ്പിക്കാം, മാറ്റി വാങ്ങുകയോ പണം മടക്കി വാങ്ങുകയോ ചെയ്യാം. നമ്മുടെ നാട്ടിൽ് ഒരു പക്ഷെ കുഞ്ഞിനു വാങ്ങിയ ഉടുപ്പ് ചേരുന്നില്ലെന്നു കണ്ടു തിരിച്ചേൽപ്പിക്കാന് ചെന്നാൽ് കടക്കാരന്റെ മുഖം കാണേണ്ടത് തന്നെ. "ബിലില്ല് എഴുതിയിട്ടില്ലേ വിറ്റ സാധനം തിരിച്ചെടുക്കകയില്ലെന്ന് " എന്നു ഒരു ഓർമ്മപ്പെടുത്തലും. തിരിച്ചെടുത്താൽ് തന്നെ പണം മടക്കി കിട്ടുകയില്ല, അതെ കടയിൽ് നിന്ന് തന്നെ വേറെ സാധനം എടുത്തുകൊള്ളാം എന്നു ചില കടക്കാര് സമ്മതിച്ചേക്കും. പക്ഷെ ഇവിടെ ഇത്രയധികം വ്യാപാര ഉള്ളപ്പോൾ് സാധനം വിലക്കാൻ ഏതു ന്യായമായ മാർഗവും വ്യാപാരികൾ് ഉപയോഗിക്കുന്നു. ഒന്ന് വാങ്ങിയാൽ് മറ്റൊന്ന് ഫ്രീ , ഇത്ര ശതമാനം റിബേറ്റ് ഇവയൊക്കെ ഇവിടെയും പ്രചാരത്തിൽ് ഉണ്ട്. നമുക്ക് പരിചയമുള്ള ഭാഷ തന്നെ. പച്ചക്കറികളും മത്സ്യ മാംസങ്ങളും പോലും ഓൺ് ലയിൻ് ആയി വീട്ടിൽ് എത്തിക്കുന്നു. സാധനം ചീത്തയാണെങ്കിൽ് തിരിച്ചയക്കാം. പണം മടക്കി തരും. കബളിപ്പിക്കൽ് തീരെ ഇല്ല എന്നു പറഞ്ഞുകൂട. എന്നാലും

കുറവാണ് എന്നു അനുഭവസ്ഥര്‍ പറയുന്നു. അങ്ങനെ സ്വയം പരസ്യപ്പെടുത്തല്‍ വഴി ബോധപൂര്‍വ്വം മൂടുപടം വലിച്ചെറിയുന്നു. (അപ്പോള്‍ വേശ്യകളും സ്വയം പരസ്യപ്പെടുത്തുന്നുണ്ടോ ആവോ? എങ്ങിനെയാണ് അവരുടെ പരസ്യങ്ങള്‍ ? ഏതായാലും ഇതുവരെ നോക്കിയിട്ടില്ല. അശ്ലീല സാഹിത്യത്തില്‍ നമ്മുടെ നാട്ടില്‍ ഉള്ളത്ര താല്പര്യം ഉണ്ടാവാന്‍ സാധ്യത ഇല്ലാത്തതുകൊണ്ട് പരസ്യം ചെയ്താലും അതില്‍ നിന്ന് പ്രയോജനം ഉണ്ടാവാന്‍ സാദ്ധ്യതയും കുറവാണ്.). കംപ്യൂട്ടര്‍ വഴിയുള്ള സൈബര്‍ കുറ്റകൃത്യങ്ങള്‍ ധാരാളം. അമേരിക്കന്‍ രാജ്യരക്ഷാകേന്ദ്രമായ പെന്റഗണിലെ കമ്പ്യൂട്ടറില്‍ പോലും സൈബര്‍ ആക്രമണം പതിവാണ്. ചുരുക്കത്തില്‍ അമേരിക്ക ശരിക്കും ഓണ്‍ ലൈന്‍ തന്നെ , സംശയം ഇല്ല

## 6. വക്കീലന്മാരും കേസുകെട്ടുകളും അമേരിക്കയില്‍

പൊതുവെ അമേരിക്കയില്‍ ഏറ്റവും അധികം ശമ്പളം ലഭിക്കുന്ന രണ്ടു തൊഴിലുകള്‍ ആണു വക്കീലിന്റെയും ഡോക്ടറുടെയും. വക്കീലിന്റെ ഫീസ് അയാള്‍ നമ്മളോടു സംസാരിക്കുന്ന മിനുട്ടുകള്‍ക്കനുസരിച്ചാണു കൊടുക്കേ ണ്ടതു എന്നു ആരോ തമാശയായിട്ടു പറഞ്ഞതാണെങ്കിലും കുറെയൊക്കെ ശരിയാണു. പല വക്കീലന്മാരും മണിക്കൂറിനു നൂറ്റമ്പതു ഡോളര്‍ വരെ ഫീസ് ഈടാക്കു ന്നുണ്ടത്രേ. യു എസ് എ യില്‍ ഉള്ള വക്കീലന്മാരുടെ എണ്ണം മറ്റു രാജ്യങ്ങളില്‍ എല്ലാം കൂടി ഉള്ളതിലും അധികം ആണ്.എട്ടു ലക്ഷത്തിലധികം വക്കീലന്മാര്‍ 1960 ല്‍ ഇതു വെറും 2,60,000 മാത്രമായിരുന്നു. ഇവര്‍ക്കെല്ലാം തൊഴില്‍ ആവശ്യമാണല്ലോ. റ്റി വി യിലും മറ്റും വക്കീലമാരുടെ പരസ്യം കൊടുക്കുന്നതു സര്‍വസാധാരണം ആണു. ഇതു കൊണ്ടുതന്നെ ആവാം അമേരിക്കയില്‍ ഒരാളിന്റെ

തലയിൽ നിന്നു  തൊപ്പി താഴെ വീണുപോയതിനു പോലും നഷ്ടപരിഹാരത്തിനു കേസ് കൊടുക്കുന്നു  തൊപ്പി വീണു പോയതിൽ നിന്നുണ്ടായ  ശാരീരികവും മാനസികവുമായ ബുദ്ധിമുട്ടിനു പത്തോ ഇരുപതോ ലക്ഷം നഷ്ടപരിഹാരം വാങ്ങുന്നതു.

കുറച്ചുനാൾക്ക് മുമ്പ് കാലിഫോർണിയായ്ക്കു അടുത്തു റിച്മോണ്ടു  എന്ന സ്ഥലത്തു ഒരു ഫാക്ടറിയിൽ ഒരു പൊട്ടിത്തെറി ഉണ്ടായി. നഗരത്തിൽ ആകെ ഒരു തരം പുക വ്യാപിച്ചു. മിനിട്ടുകൾക്കകം ഇരുനൂറോളം വക്കീലന്മാർ അവിടെ എത്തി, നഗരവാസികളിൽ 70,000 ത്തോളം ആൾക്കാർക്ക് നഷ്ടപരിഹാരം നൽകാൻ കേസ് ഫയൽ ചെയ്തു. ഇതിൽ കഷ്ടിച്ചു 20 പേർക്ക് മാത്രമേ ആശുപത്രിയിൽ ചികിത്സ ആവശ്യമായി വന്നുള്ളൂ. എന്നാൽ ഇത്തരം ഒരു കേസിൽ പോലും  180 ലക്ഷം ഡോളർ കമ്പനി നഷ്ടപരിഹാരമായി നൽകാൻ  തയാറായി. അതിൽ 40 ലക്ഷം വക്കീലന്മാരും പങ്കുവെച്ചു. നമ്മുടെ നാട്ടിലെ മോട്ടോർ വാഹന അപകടത്തിനു നഷ്ടപരിഹാരം വാങ്ങി കൊടുക്കാൻ കേസിലോ വക്കീലന്മാർ  ഓടി എത്തുന്നതു പതിവാണല്ലോ. ('അച്ചുവിന്റെ അമ്മ' എന്ന സിനിമയിലെ കഥാനായകനെപ്പോലെ ) .

ഓരോ വർഷവും സുമാർ 9,00,000 കേസുകൾ ആണു ഫയൽ ചെയ്യപ്പെടുന്നതു. ജനസംഖ്യയിൽ രണ്ടര ആളിനു ഒരു കേസ്, എന്താ പോരേ. ഇതിൽ കൂടുതലും തികച്ചും അനാവശ്യമെന്നു തോന്നാവുന്ന് നഷ്ടപരിഹാര കേസുകൾ ആണു. ഭക്ഷണസാധനത്തിൽ കൊളെസ്റ്ററോൾ ഉണ്ടാക്കുന്ന ഘടകം എഴുതി പ്രദർശിപ്പിച്ചില്ല എന്നതിനു വരെ. മാക്ഡൊണാൾഡിന്റെ കാപ്പി വീണു കാൽ പൊള്ളിയ അമ്മുമ്മയുടെ

കേസിന്റെ വിവരം പ്രസിദ്ധമാണു. അടുത്തു നടന്ന മറ്റൊരു കേസിൽ , ഒരു മദ്യക്കമ്പനിയിൽ ഒരു സുഹൃത്തു തന്റെ സഹപ്രവർത്ത കയോടു അൽപ്പം ചൂടുള്ള ടെലിവിഷൻ കഥ വിശദീകരിച്ചു കൊടുത്തു. സഹപ്രവർത്തക അയാൾക്കെതിരെ ലൈമ്ഗിക പീഡനത്തിനു കേസ് കൊടുത്തു. കമ്പനി അയാളെ ജോലിയിൽ നിന്നു പിരിച്ചു വിട്ടു. എന്നാൽ കമ്പനിക്കെതിരെ കേസു പറഞ്ഞു അയാൾ അയാളുടെ ശമ്പളത്തിന്റെ 400, 00 മടങ്ങു, ഏകദേശം 266 ലക്ഷം ഡോളറ് നഷ്ടപരിഹാരം അനുകമ്പയുള്ള ജൂറിയുടെ സഹായത്തോടെ വാങ്ങിയത്രേ.

കമ്പനികൾ ഇത്തരം നഷ്ടപരിഹാര കേസുകളെ ഇന്നു ശരിക്കും ഭയക്കുന്നു. ഒരു മഴക്കാലത്തു ഒരു ഡിപാറ്ട്മെന്റൽ സ്റ്റോറിന്റെ മുൻപിൽ കാൽ വഴുതി വീണ സ്ത്രീയ്ക്കു അവർ ചോദിക്കുന്നതിനു മുമ്പു തന്നെ കേസിനു പോകുകയില്ല എന്ന ഉറപ്പിലു 2500 ഡോളറ് കൊടുത്തു തടി രക്ഷപ്പെടുത്തിയതായി കേട്ടു. ചുരുക്കത്തിൽ ഇതിന്റെയെല്ലം ഫലം കോടികളുടെ കേസ് നടത്തിപ്പുകളാണു. ന്യൂയോറ്ക്കു പട്ടണത്തിൽ മാത്രം ആൾക്കാർ വഴുതി വീണതിനു വേണ്ടി മാത്രം വ്യവഹാരത്തിൽ 2000,000 ഡോളർ കൈമാറ്റപ്പെടുന്നു. ഇത്തരം വ്യവഹാരങ്ങൾ കൊണ്ടുള്ള മറ്റൊരു ഫലം വളരെ കൂടിയ ഇൻഷുറൻസ് തുക ആണു. ഒരാൾ ഒരു കാർ വാങ്ങിയാൽ കുറഞ്ഞതു അഞ്ഞൂറു ഡോളറ് കൂടുതൽ നൽകേണ്ടി വരുന്നു. ഒരു ഹെൽമെറ്റിനാണെങ്കിൽ പോലും നൂറു ഡോളറ് എങ്കിലും അധികം. ചുരുക്കത്തിൽ എന്തെങ്കിലും കാരണം പറഞ്ഞു കേസു കൊടുക്കുന്നതു ചിലർക്കെങ്കിലും അമേരിക്കയിൽ ഒരു വിനോദമാണു , ചുളുവിൽ പണമുണ്ടാക്കാനുള്ള ഒരു മാർഗവും.

കൊലപാതകികൾക്കും മറ്റും മരണ ശിക്ഷ കൊടുക്കുന്നതു ശരിയോ തെറ്റോ? പല രാജ്യങ്ങളും ഇതു ശരിയല്ല എന്നു

തീരുമാനിച്ചു മരണശിക്ഷ ഒഴിവാക്കി വരുന്നു. എന്നാൽ അമേരിക്കയിൽ ഇന്നും ഇതു പൂർണമായും നിറുത്തിയിട്ടില്ല. അത്യപൂർവമായ (നിയമ ഭാഷയിൽ അപൂർവത്തിൽ അപൂർവമായ ) കൊലപാതക കേസിലും വാടകക്കൊലപാതകത്തിനും മാത്രമേ ഇന്നു വധശിക്ഷ വിധിക്കാറുള്ളൂ. യു എസ് എ യിലെത്തന്നെ വിവിധ സംസ്ഥാനങ്ങളിൽ വധശിക്ഷയോടുള്ള കാഴ്ച്ചപ്പാടിൽ തന്നെ വളരെ വ്യത്യാസം നിലവിലുണ്ട്. ഏതൊക്കെ കുറ്റങ്ങൾക്ക് വധശിക്ഷ വിധിക്കാമെന്നതിലും ഏതു രീതിയിൽ ആണു വധശിക്ഷ നടപ്പാക്കുന്നതെന്നതിലും വ്യത്യാസമുണ്ടു ചില ഇടങ്ങളിൽ വധശിക്ഷ മിക്കവാറും ഒഴിവാക്കുന്നു. ചില ഇടങ്ങളിൽ ഇതു തൽക്കാലത്തേക്കു വേണ്ട എന്നു വച്ചിരിക്കുന്നു.മറ്റു ചില ഇടങ്ങളിൽ ഇതു ഏതിനൊക്കെ ബാധ്യമാക്കാം എന്നതിനെപറ്റി ആലോചന നടക്കുന്നു. അമേരിക്കയിൽ നടക്കുന്ന വധശിക്ഷകൾ വിധിക്കുന്ന രീതികളെപറ്റി രസകരമായ പലതും ഉണ്ടു. കാലിഫോറ്ണിയായിൽ കാറോടിച്ചു കൊണ്ടിരുന്ന രണ്ടു പതിനേഴുവയസ്സുള്ള ചെക്കന്മാരെ പട്ടാപ്പകൽ മറ്റുള്ളവർ നോക്കി നിൽക്കെ വെടിവെച്ചിട്ടു അവർ കഴിച്ചു കൊണ്ടിരുന്ന ബറ്ഗറ് എടുത്തുഭക്ഷിച്ച ഒരാളെ, അയാൾ മിനുട്ടുകൾക്കകം കുറ്റം സമ്മതിച്ചിട്ടും വധിക്കാൻ പതിമൂന്നു വറ്ഷം കഴിഞ്ഞു. ഒരാളിനു വധശിക്ഷ വിധിക്കാൻ രാഷ്ട്രം സുമാർ 9,00,00 ഡോളറ് ചിലവാക്കേണ്ടി വരുന്നു. 1967 നു ശേഷം കാലിഫോറ്ണിയാ സംസ്ഥാനം മാത്രം 60,00,000 ഡോളർ ഇത്തരം കേസിനു ചിലവാക്കിയിട്ടുണ്ടു. ഇതിനിടയിൽ വധശിക്ഷ നടപ്പാക്കിയതു വെറും രണ്ടു പേർക്ക് മാത്രം. എന്നാൽ ഇത്തരം പ്രഹസനം നിറുത്തിക്കൂടേ? എന്തിനാണു ഇത്ര ബുദ്ധിമുട്ടി ഇവരെ വധിക്കുന്നതു. കാരണം ഉണ്ടു.

അമേരിക്കയിൽ ഇപ്പോഴും ചിലർക്കെങ്കിലും വധ ശിക്ഷ വിധിക്കുന്നതു ഇഷ്ടമാണു. അതിനുവേണ്ടി എന്തും ചിലവാക്കാൻ രാഷ്ട്രം തയാറായാലേ മതിയാവൂ. കുറെയധികം വക്കീലന്മാർ അങ്ങനെയുള്ള കേസിലും പണം ഉണ്ടാക്കുന്നു. കഷ്ടം .

## 7.ഡോളർ ട്രീയും പൌണ്ട് ലാണ്ടും

കുറഞ്ഞ കാലത്തേക്കുള്ള വിദേശയാത്രയ്ക്ക് പോകുന്ന നമ്മളെപ്പോലെയുള്ള ഇടത്തരക്കാർക്ക് പലപ്പോഴും ഉള്ള സ്വഭാവം ഇതാണ്. ഏതു സാധനം കണ്ടാലും ആദ്യം വില ചോദിക്കും. വില ഡോളറിൽ ആണെങ്കിൽ അതിനെ സുമാർ അറുപതു കൊണ്ടു ( one US Dollar =60 Indian Rupee ) പെരുക്കി താരതമ്യം ചെയ്യും. അയ്യോ ഒരു കാപ്പിക്ക് നൂറ്റി നാല്പതു രൂപയോ, എനിക്ക് വേണ്ട. എന്നാൽ അല്പം വെള്ളം കുടിക്കാം, എന്ന് വച്ചാലോ, വെള്ളത്തിനും വലിയ വ്യത്യാസം ഇല്ല, ചെറിയ കുപ്പിക്ക് പോലും ഒരു ഡോളറോ പൌണ്ടോ കൊടുക്കണം. പലയിടങ്ങളിലും ബിയറിനും കുപ്പിവെള്ളത്തിനും ഒരേ വില തന്നെ. അതുകൊണ്ടു നമ്മുടെ നാട്ടിൽ ട്രെയിനിലെ യാത്രയിൽ ചുക്കുവെള്ളം കൊണ്ടു പോകുന്നത് പോലെ വീട്ടില് നിന്ന് വെള്ളവും കരുതി ആയിരിക്കും പിക്നിക്കിനു പോലും നമ്മുടെ ആൾക്കാർ പോകുക. എന്നെ പോലെയുള്ള ഇന്ത്യൻ കറൻസിയിൽ ശമ്പളം വാങ്ങുന്നവർക്ക് ഇതൊക്കെ തന്നെയേ പറ്റൂ. നാട്ടിലെ പോലെ പൊതുടാപ്പിലെ വെള്ളം കുടിക്കാൻ പറ്റാത്തതാ ണെന്നു ഭയം ഉണ്ടെങ്കിൽ പ്രത്യേകിച്ചും.

അതുപോലെ സാധനം വാങ്ങുമ്പോഴും ഇത് തന്നെ രീതി. അമേരിക്കയിൽ ഒരു ഡോളറിനു നാല് തണ്ട് കറിവേപ്പില

കിട്ടുന്നു . അതെ സാധനത്തിനു ഇന്ഗ്ലണ്ടിൽ ഒരു പൌണ്ട് കൊടുക്കണം. എന്തിനു ഒരു പെപ്സിക്ക് അമേരിക്കയിൽ ഒരു ഡോളര് ആണെങ്കിൽ ഇന്ഗ്ലണ്ടിൽ ഒരു പൌണ്ട് ആയിരിക്കും. ഏറ്റവും ചെറിയ തുക ആയതുകൊണ്ടാണോ അറിയില്ല എല്ലാ സാധനത്തിന്റെയും വില നമ്മുടെ രൂപയിൽ ആക്കി മാത്രമേ നമുക്ക് തീരുമാനിക്കാൻ കഴിയുകയുള്ളു പലപ്പോഴും.

പക്ഷെ അവിടെയും ഉണ്ട് ഒരു മരുപ്പച്ച. വലിയ വിലയുള്ള സാധനം വാങ്ങാൻ ത്രാണി ഇല്ലാത്തവർക്ക് ചിലറ്റ സാധനങ്ങൾ വില്കുന്ന കടയാണ് അമേരിക്കയിൽ “ഡോളര് ട്രീ” എന്നും ഇന്ഗ്ലണ്ടിൽ “പൌണ്ട് ലാന്റ്” എന്നും വിളിക്കുന്നത്. ഏതെടുത്താലും രണ്ടു രൂപാ എന്ന് പറഞ്ഞു നമ്മുടെ നാട്ടിൽ വിൽക്കുന്ന സാധനങ്ങൾ പോലെ ചീപ്പും സോപ്പും മാത്രമല്ല മിക്കവാറും എല്ലാ സാധനങ്ങളും ഇവിടെ കിട്ടുന്നു. ഇത്തരം കടകളുടെ ഒരു ശൃംഖല തന്നെ ഇവിടങ്ങളിൽ ഉണ്ട്. സാധനങ്ങളുടെ ഗുണ നിലവാരം ഊഹിക്കാവുന്നതേ ഉള്ളു. എന്നാൽ സമയവും ക്ഷമയും ഉണ്ടെങ്കിൽ ഇവിടെ നിന്ന് പലതും വാങ്ങാൻ കഴിയും. അഞ്ചു പൌണ്ടിന് 500 രൂപാ എന്ന് കൂട്ടി നോക്കുന്ന നമ്മുടെ ആൾക്കാർക്ക് ഇവിടെ എത്തുമ്പോൾ " ഒരു പൌണ്ടല്ലേ ഉള്ളൂ." എന്ന് തോന്നുന്നത് സ്വാഭാവികം തന്നെ. സാധാരണ ഉപയോഗത്തിനുള്ള സ്റ്റേഷണറി സാധനങ്ങൾ നാട്ടിൽ കിട്ടാത്ത തരം സ്വിസ് പിച്ചാത്തി, എൽ ഇ ഡി ടോർച്ചുകൾ വിവിധ തരം മിഠായികള് ഇവ എല്ലാം ഇവിടെ ലഭ്യമാകുന്നു. ഇത്തരം സാദാ കടകളി ലേക്കു കയറാൻ ദുരഭിമാനം അനുവദിക്കാത്തതു നമുക്കൊക്കെ നാട്ടിൽ മാത്രമേ ഉള്ളല്ലോ. കരോൾ ബാഗിലും മൂർമാർക്കെറ്റിലും ദാദറിലും വില പേശി സാധനം വാങ്ങി ശീലിച്ച നമുക്ക് ഇത്തരം കടകൾ ഒരു ആശ്വാസം തന്നെ.

മറ്റൊരു മാർഗം വില കുറഞ്ഞു വില്കുന്ന "ഓൺലൈൻ" ഷോപ്പുകൾ ആണ്. ഒരു നിശ്ചിത സാധനം എന്ത് വിലയ്ക്ക് കിട്ടുമെന്ന് ഇന്റർനെറ്റ് വഴി കണ്ടു പിടിക്കാം. ഇവയുടെ വില താരതമ്യപ്പെടുത്താനും കഴിയും. വിവിധ ബ്രാണ്ടുകളുടെ വില താരതമ്യപ്പെടുത്താനും വെബ് സൈറ്റുകൾ ഉണ്ട്. ഇത്തരം താരതമ്യ വിശകലനത്ത്തിനുതകുന ചില സൈറ്റുകൾ ഇതാ:

http://www.comparestoreprices.co.uk/
http://www.compareprices.co.uk/
http://www.confused.com/
http://www.ipseos.com/
http://www.ebay.com/,
http://www.ebay.co.uk
http://www.ebay.in
http://www.amazon.co.uk/,
http://www.amazon.com

വലിയ കടകളിൽ പോലും വില കുറച്ചു വിൽക്കേണ്ടി വരുന്ന കാലം ആണ് ഇത്. പൊതുവേ സാമ്പത്തിക മാന്ദ്യം കൊണ്ടു എലാല്ലവരും വിഷമിക്കുന്നത് കൊണ്ടു ഏറ്റവും കൂടുതൽ മാന്ദ്യം അഥവാ മ്ലാനത കച്ചവടക്കാർക്ക് ആണ്. നമ്മുടെ നാട്ടിലെ മാളുകൾ വലിയ പട്ടണങ്ങളിൽ മാത്രം അലെല്ലാ ഉള്ളു. ഇവിടെ ചെറിയ പട്ടണങ്ങളിൽ പോലും വലിയ ഷോപ്പിംഗ് ശൃംഖലയുടെ ശാഖകൾ ഒന്നും രണ്ടും പ്രവർത്തിക്കുന്നു. സാധനങ്ങൾ വിറ്റഴിക്കാന് ഏതു വ്യവസ്ഥാപിതമാർഗവും കച്ചവടക്കാർ ഉപയോഗിക്കേണ്ടി വരുന്നു. നമ്മുടെ ഓണച്ചന്തയിലെ പോലെ 100% ശതമാനം വില കൂട്ടിയിട്ട് 50% കിഴിവ് കൊടുത്തു പഴയ സാധനം വില്കുന്ന പരിപാടി

ഇത്തരം സാഹ ചര്യത്തില്‍ ഇവിടെ നടക്കുകയില്ല തീര്‍ച്ച. എവിടെയാണെങ്കിലും ബോധവാന്മാരായ ഉപഭോക്താ ക്കളെ അത്ര പെട്ടെന്ന് കളിപ്പിക്കാന്‍ പറ്റുകയില്ല പാവങ്ങളെ മാത്രമേ പറ്റിക്കാൻ കഴിയുകയുള്ളല്ലോ

## . 8.ഉപഭോക്ത്രു സംരക്ഷണം അമേരിക്കയില്‍

വ്യാപാരത്തിൽ ഉപഭോക്താക്കളാണ് ഏറ്റവും പ്രധാനം എന്ന് വിശ്വസിക്കുന്ന ഒരു ജനതയാണ് അമേരിക്കയിൽ ഉള്ളത്. കടയിൽ കച്ചവടം നടത്തുന്ന വ്യാപാരി ആവട്ടെ , പരിശോധിച്ച് മരുന്ന് കുറിച്ച് കൊടുത്ത ഡോക്ടർ ആവട്ടെ എല്ലാവരും ഉപഭോക്താവിനെ മാന്യമായി കരുതിയെ പറ്റു. അതിൽ ചെറുകിട വ്യാപാരി എന്നോ വങ്കിടവ്യാപാരി എന്നോ വ്യത്യാസം ഇല്ല വങ്കിട സൂപ്പര്‍മാര്‍ക്കെറ്റ് ശ്രുംഖല മുതൽ ചെറിയ കച്ചവടക്കാർ കൂടി ശ്രദ്ധിച്ചേ മതിയാവു. ആരെങ്കിലും കോടതിയെ സമീപിച്ചാൽ മിക്കവാറും വ്യാപാരി തന്നെ നഷ്ട പരിഹാരം കൊടുത്തു സലാം പറയേണ്ടി വരും, തീര്‍ച്ച. എന്നാൽ നമ്മുടെ നാട്ടിലെ പോലെ ദുരുപയോഗം ഉണ്ടോ എന്ന് ചോദിച്ചാല്, വളരെ കുറവാണ് എന്ന് പറയുന്നു, ഇവിടെ താമസിക്കുന്നവർ വ്യാപാരിക്കെതിരെ കേസ് കൊടുത്തു കനത്ത നഷ്ടപരിഹാരം കിട്ടിയ അനേകം കേസുകൾ ഉണ്ട്. അതില് ഏറ്റവും പ്രസിദ്ധമായത് 79 വയസ്സ് പ്രായമായ ഒരു സ്ത്രീ മാക്ഡൊണാള്ഡിനെതിരെ ജയിച്ച കേസാണ്.

.

സംഭവം ഇതാണ് ന്യൂമെക്സിക്കോ സംസ്ഥാനത്ത് താമസിക്കുന്ന. സ്ടെല്ല ലീബെച്ക് എന്ന 79 വയസ്സുകാരി 1992 ലെ ഫെബ്രുവരി മാസത്തിൽ ഒരു ദിവസം രാവിലെ മാക് ഡൊണാള്ഡിൽ നിന്നും ഒരു കപ്പു കാപ്പി വാങ്ങി. തന്റെ

കൊച്ചുമകനോടോപ്പം കാറിൽ മുന് സീറ്റിൽ ഇരിക്കുക ആയിരുന്നു അവര്. ഡ്രൈവിംഗ് സീറ്റിൽ കൊച്ചുമകനും. വാങ്ങിയ കാപ്പിയുമായി വണ്ടി അല്പം മുന്നോട്ടു നീങ്ങി പഞ്ചസാരയും പാലും എടുത്തു. മടിയിൽ വച്ചു ഇത് കൂട്ടിക്കലര്ത്തുന്നതിനിടയിൽ കാപ്പിക്കപ്പുമറിഞ്ഞു അവരുടെ തുടയും മറ്റു ഭാഗങ്ങളും പൊള്ളി. അവർ ധരിച്ചിരുന്ന വിയര്പ്പു വലിച്ചെടുക്കുന്ന കുപ്പായം (sweat shirt) നല്ലച്ചൂടുള്ള കാപ്പി ആഗിരണം ചെയ്തു അവർക്ക് ശരീരത്തിന്റെ ആറിലധികം ശതമാനം ഭാഗത്ത് ശക്തമായ പൊള്ളലേറ്റു. ഏഴു ദിവസം ആശുപത്രിയിൽ ആയിരുന്നു. പൂർണമായും പൊള്ളി പ്പോയ ചര്മ്മം മറ്റു ശരീരഭാഗങ്ങളിൽ നിന്ന് എടുത്തു പൊള്ളിയ ഭാഗത്ത് ഗ്രാഫ്റ്റ് ചെയ്യേണ്ടി വന്നു. കാര്യമായ മാനസിക ശാരീരിക വേദനകളനുഭവിച്ചു. ആശുപത്രിയിലെ ബില്ല് പതിനായിരം ഡോളര് ആയിരുന്നു

രണ്ടാഴ്ചക്ക് ശേഷം അവർ മാക് ഡൊണാള്ഡിനു ഈ അപകടത്തെ പറ്റി എഴുത്തയച്ചു.. കമ്പനിയുടെ മറുപടി തൃപ്തികരം അല്ലാതിരുന്നത് കൊണ്ടു ഒരു വർഷം കഴിഞ്ഞു അവർ കോടതിയെ സമീപിച്ചു നഷ്ടപരിഹാരത്തിനു.

## കാപ്പിക്ക് എത്രമാത്രം ചൂടാവാം?

മാക് ഡൊണാള്ഡിന്ടെ കടകളിൽ കാപ്പി 195 - 205 ഡിഗ്രീ (F) യിൽ ഉണ്ടാക്കി 180 - 190 ഡിഗ്രിയിൽ ആണ് കൊടുക്കുക. 1978 മുതൽ അവർ ഇങ്ങനെ ആണ് ചെയ്തു വരുന്നതെന്നും കാപ്പിയുടെ മണവും ഗുണവും നില നിർത്താൻ ഈ ചൂടു ആവശ്യമാണെന്നും മാക് ഡൊണാള്ഡു വാദിച്ചു ആയിരം മില്യൻ കാപ്പി അവർ വിറ്റുകഴിഞ്ഞു എന്നും മാക്ഡൊണാൾഡ ബോധിപ്പിച്ചു. എന്നാൽ 180 - 190 ഡിഗ്രീയിലുള്ള കാപ്പി

കുടിച്ചാൽ വായയും ചുണ്ടും പൊള്ളും എന്നും, മാക് ഡൊണാള്ഡിന്റെ കാപ്പി കുടിച്ച 700 പേർ കോടതിയിൽ സാക്ഷി മൊഴി കൊടുത്തു. ഈ ചൂടിലുള്ള കാപ്പി തീവ്രമായ പൊള്ളൽ ഏല്പിക്കാന് കഴിവുള്ളതാണെന്നു വിദഗ്ദ്ധർ അഭിപ്രായപ്പെട്ടു. ഈ കേസിൽ ജൂറി മാക് ഡൊണാള്ഡു 80% വും ലീബ് ചെക് 20% വും കുറ്റക്കാരായി കണ്ടു. അവർ 1,60,000 ഡോളര് ചികിത്സക്കും മാനസിക വൈഷമ്യം ഉണ്ടാക്കിയതിനും നാല് ലക്ഷത്തിഅന്പതിനായിരം നഷ്ടപരിഹാരം ആയും വിധിച്ചു. കോടതി ഇടപ്പെട്ട് ഇത് ആകെ നാല് ലക്ഷത്തില് അമ്പതിനായിരം ആയി കുറച്ചു. മാക് ഡൊണാള്ഡു അപ്പീലിന് പോയില്ല കോടതിക്ക് പുറത്ത് വച്ചു കേസ് ഒത്തു തീര്പ്പായി. എത്ര തുകയാണ് കൈമാറിയതെന്ന് പരസ്യപ്പെടുത്തിയില്ല

എന്താ, നമുക്കും ഒന്ന് നോക്കിയാലോ? നമ്മുടെ നാട്ടിലെ വാഹന അപകടത്തില് ജീവന് പോയാല് പോലും കുറ്റം ഏറ്റു പറഞ്ഞാല് 2000 രൂപാ ഫൈൻ കൊടുത്താൽ കാര്യം കഴിയും. ഇന്ഷുരന്സ് കാർ കൊടുക്കുന്ന പൈസ പ്രതി ഭാഗം വാദിഭാഗം വക്കീലന്മാരുടെ പങ്കു കഴിഞ്ഞു അപകടം പറ്റിയ ആൾക്ക് എന്ത് കിട്ടുമോ ആവോ?

## 9. ഊറ്ജ ദുറ്വ്യയവും ഹരിത വാതക ബഹിറ്ഗമനവും

ഇന്നത്തെ രീതിയിൽ മനുഷ്യൻ ഊർജം ഉപയോഗിച്ചാൽ അടുത്ത തലമുറ കഷ്ടത്തിലാവും. എണ്ണ കൂടിയാൽ ഇരുപതുവർഷം കൂടി ഉപയോഗിക്കാനേ ഉണ്ടാവുക യുള്ളൂ. കൽക്കരി മറ്റു ഇന്ധനങ്ങൾ എല്ലു തീര്ന്നു വരുകയാണ്. സൌര ഊർജവും കാറ്റിൽ നിന്നും മറ്റും ഉള്ള ഊർജവും കാര്യമായി ഉപയോഗിച്ചേ കഴിയു. ഭാവിയില്. അല്ലെങ്കിൽ നമ്മുടെ കുഞ്ഞുങ്ങളുടെ ജീവിതം അസഹ്യമാവും. ഭൂമിയിലെ ഹരിതവാതക ഉല്പാദന ( Greengas emission) വും തൽഫലമായി ഉണ്ടാവുന്ന ഭൌമ താപനവും (Global warming) ഭാവിതലമുറകളുടെ ജീവിതം വളരെ അധികം ബുദ്ധിമുട്ടിലാക്കും.

പെട്രോളിന്റെയും ഡീസലിന്റെയും ഉപയോഗത്തിൽ ഏറ്റവും മുന്പിൽ അമേരിക്ക തന്നെയാണ്. ലോകത്തിൽ ഉപയോഗിക്കുന്ന ഇന്ധനത്തിൽ ഇരുപതു ശതമാനം അമേരിക്കയിൽ തന്നെ ഉപയോഗിക്കുന്നു. അമേരിക്ക യിലെ ജനസംഖ്യ ലോകജനസംഖ്യയുടെ വെറും അഞ്ചു ശതമാനം മാത്രമാണെന്നു ഓര്ക്കുക. . അമേരിക്കക്കാർക്ക് ഇന്ധന ഉപയോഗം കുറയ്കുന്നതിൽ തീരെ ശ്രദ്ധയില്ല. ഒരു കടയിൽ സാധനം വാങ്ങാൻ വേണ്ടി കയറുമ്പോൾ അഞ്ചും പത്തും മിനുട്ടുകൾ വണ്ടി ഓഫ് ചെയ്യാതെ ഇടുന്നത് സാധാരണ ആണ്. കഷ്ടിച്ചു ഇരുനൂറു മീറ്റര് ദൂരത്തിൽ മാത്രം ഉള്ള അയൽവീട്ടിലേക്കു പോകാൻ പോലും സ്വന്തം വാഹനം ഉപയോഗിക്കുന്നവർ ധാരാളം . രാത്രി കമ്പ്യൂട്ടർ ഓഫ് ചെയ്യാൽ പോലും ഇപ്പോൾ ഉപയോഗിക്കുന്ന ഊര്ജത്തിൽ 5 %

കുറയ്ക്കാൻ കഴിയും അവിടെ. കംപ്യൂട്ടർ ഓണ് ആയി ഉപയോഗക്ഷമം ആകാൻ വേണ്ടി വരുന്ന 20 സെക്കണ്ടു ക്ഷമിക്കാന് പോലും ആള്കാർ തയാറല്ല കോണി ഒന്നാം നിലയിലേക്ക് പോലും കയറാനും ഇറങ്ങാനും ഉപയോഗിക്കുന്നു. മിക്കവാറും എല്ലാ സ്ഥലത്തും സ്വയം പ്രവര്ത്തിക്കുന്ന (ആട്ടോമാടിക്) വാതലാണ് അപൂർവം കറങ്ങുന്ന വാതിൽ വച്ചിരിക്കുന്നിടത്തില് പ്രത്യേകം എഴുതുന്നു ഇത് ഊര്ജ ഉപയോഗം കുറയ്ക്കാനാണ്, സഹായിക്കുക എന്ന്. എന്നാൽ അവിടെയും വീൽ ചെയര് ഉപയോഗിക്കുന്നവരുടെ വാതിൽ ഉപയോഗിക്കാനാണ് ആണ് ആള്കാര്ക്ക് താല്പര്യം. ഊര്ജം സംരക്ഷിക്കണം എന്നും മറ്റും ചില പരസ്യം കാണാം. പക്ഷെ വിരളമായ ആൾക്കാരെ ഇത് ശ്രദ്ധിക്കാറുള്ളൂ ഒരു വീട്ടില് മൂന്നും നാലും കാറുകൾ സാധാരണം ആണ്. പൊതു വാഹനങ്ങൾ വളരെ കുറവ്. ആവശ്യമില്ലാത്തപ്പോൾ വീട് ചൂടാക്കാനുള്ള സംവിധാനം ഓഫ് ചെയ്യാൻ പോലും ആള്കാർ മറക്കുന്നു. ഇന്ധനത്തിന്റെ വില വളരെ കുറവാണെന്നത് കൊണ്ടു ആരും ഇതൊന്നും ശ്രദ്ധിക്കുന്നില്ല വഴി അറിയാൻ ആരോടെങ്കിലും ചോദിക്കാൻ കാൽ നട യാത്രക്കാരെ കാണാൻ കിട്ടുകയില്ല കഷ്ടിച്ചു അഞ്ഞൂറു മീറ്റര് അകലത്തില് ഉള്ള പാര്കിൽ കാറിൽ വന്നിറങ്ങി പാര്കിനു ചുറ്റും ഓടുന്ന ദമ്പതികളെ കാണാം.

ഇന്നത്തെ കാലാവസ്ഥാ വ്യതിയാനത്തിനും ഭൌമ താപനില വര്ദ്ധിക്കുന്നതിനും പ്രധാന കാരണം വാഹനങ്ങളിൽ നിന്നും ഫാക്ടറികളിൽ നിന്നും പുറന്തള്ളുന്ന വാതകങ്ങൾ ആണ്. നീരാവി, കാർബൺ മോണോക്സൈടും കാർബൺ ഡയോക്സൈഡും മീഥെയിന്, നയിട്രസ് ഓക്സൈഡ് എന്നീ വാതകങ്ങള് ആണ് ഭൌമ താപനത്തിന്നു കാരണം. 1992 ൽ

റിയോഡി ജെനിറോയിൽ കൂടിയ ഭൌമ സമ്മേളനത്തിൽ അമേരിക്ക മറ്റുവികസിത രാജ്യങ്ങൾക്കൊപ്പം ഹരിത വാതകത്തിന്റെ അളവ് 1990 ലേ നിലയിലേക്ക് 2000 ലെങ്കിലും എത്തിക്കാമെന്ന് ഏറ്റിരുന്നു. എന്നാൽ ഇത് തുടർച്ചയായി വർദ്ധിച്ചു കൊണ്ടിരിക്കുന്നെ ഉള്ളു.1996 ൽ മാത്രം അത് 3.4% വര്ദ്ധിച്ചു. ഭൂമിയിലെ താപനില കഴിഞ്ഞ ഒരു നൂറ്റാണ്ടിൽ ഉണ്ടായ വര്ധന കഴിഞ്ഞ പത്ത് വര്ഷം കൊണ്ടു ഉണ്ടായിട്ടുണ്ട് എന്ന് പറയുന്നു. താപനില 3 - 4 C വര്ദ്ധിച്ചാൽ ധ്റുവങ്ങളിലെ മഞ്ഞുരുകി ഭൂമിയിലെ താഴ്ന്ന പ്രദേശങ്ങളെല്ലം മുങ്ങിപ്പോകും. കഴിഞ്ഞ നൂറ്റാണ്ടിൽ ഭൂമിയിലെ താപനില 0.6C ഉയര്ന്നിട്ടുണ്ട്. എന്നാൽ യുഎന്നിലെ കണക്കുപ്രകാരം 2100 ൽ ഭൂമിയിലെ ശരാശരിതാപനില 1.4 - 5.8 C വരെ 2100 ൽ വര്ദ്ധിക്കാൻ സാധ്യതയുണ്ട് എന്ന് കണക്കാക്കി യിരിക്കുന്നു. 2050 ആകുമ്പോഴേക്ക് ഭുമിയിലെ പത്ത് ലക്ഷം ജീവജാലങ്ങൾ എങ്കിലും നാമാവശേഷമാവുമത്രേ. ക്യാനഡായ്ക്കടുത്തുള്ള ഗ്രീന് ലാന്ഡിൽ താപനില മൂന്നു ഡിഗ്രി ഉയർന്നാൽ ഐസ് ഉരുകിത്തുടങ്ങും. ഏഴു ഡിഗ്രി ഉയര്ന്നാൽ ഗ്രീന്ലാണ്ടിലെ ഐസ് മുഴുവന് ഉരുകും. ഭാഗികമായി ഇവിടത്തെ ഐസുരുകിയാൽ പോലും കടലിലെ വെള്ളത്തിന്റെ നില ഒരു മീറ്റര് ഉയരും. ഇത് സംഭവിച്ചാൽ തന്നെ അമേരിക്കയുടെ തെക്കുള്ള ഫ്ലോരിഡാ മേഖല വെള്ളത്തിനടിയിൽ ആകും. ഇന്ത്യൻ സമുദ്രത്തിലെ മാലദ്വീപും നൈൽനദിയുടെ തീരവും ബംഗ്ലദേശും താമസിക്കാൻ പറ്റാത്തതാവും.ചുരുക്കത്തിൽ ഇന്ന് ജീവിച്ചിരിക്കുന്ന ഓരോ മനുഷ്യനും ഇന്ധന ഉപയോഗത്തിലും ഊര്ജസംരക്ഷണത്തിലും ശ്രദ്ധിച്ചിലെങ്കിൽ ഏതാനും തലമുറകൾ കുടി മാത്രമേ മനുഷ്യരാശിക്ക് നില നില്പ്പുണ്ടാവുകയുള്ളൂ.എന്ന് കണക്കുകള് കാണിക്കുന്നു.

# 10.ട്രാഫ്ഫിക് നിയമവും പരിപാലനവും അമേരിക്കയിൽ

അമേരിക്കയിൽ പൊതുവേ ഡ്രൈവർമാർ ട്രാഫിക് നിയമങ്ങൾ പാലിക്കുന്നു. എന്നാൽ ഇത് സാധാരണ സമയങ്ങളിലും നഗരങ്ങളിലും ശരിയാണ്. എന്നാൽ നിയമം തെറ്റിക്കുന്നത് പ്രധാനമായും രണ്ടു രീതിയിലാണ് ആണ്. ഒന്ന് മദ്യപിച്ചതിനു ശേഷം ഉള്ള ഡ്രൈവിംഗ്. മറ്റൊന്ന് അമിത വേഗതയിലുള്ള ഡ്രൈവിംഗ്. ഇത് രണ്ടും പലപ്പോഴും വലിയ അപകടങ്ങളിലേക്ക് നയിക്കുന്നു എന്നതുകൊണ്ടു ഈ കുറ്റങ്ങൾക്ക് ശിക്ഷ വളരെ കുടുതലാണ്. ഡ്രൈവ് ചെയ്യുമ്പോൾ മൊബൈൽ ഫോണിന്റെ ഉപയോഗമാണ് മറ്റൊരു സർവ സാധാരണമായകുറ്റം.അമേരിക്കയിലും ബ്രിട്ടനിലും മറ്റും ഒരാൾക്ക് ട്രാഫിക് നിയമം ലംഘിച്ചാൽ നിയമ ലംഘനം ഏതു തരത്തിൽ ഉള്ളതാണെന്നനുസരിച്ചു നിശ്ചിത പെനാൽറ്റി പോയിന്റുകൾ ലഭിക്കുന്നു. ഒരു നിശ്ചിത പെനാൽറ്റി പൊയന്റുകളിൽ അധികം ഒരു ഡ്രൈവര്ക്ക് കിട്ടിയാൽ അയാളുടെ ലൈസൻസ് ഒന്നുകിൽ റദ്ദാക്കുന്നു, അലെങ്കിൽ കുറച്ചു കാലത്തേക്കെങ്കിലും താൽക്കാലികമായി ക്യാന്സൽ ചെയ്യുന്നു. ഉദാഹരണ ത്തിന് ഇന്ഗ്ളണ്ടിൽ മദ്യപിച്ചു വണ്ടി ഓടിച്ചു ആളപായം വരുത്തിയാൽ 14 വര്ഷം വരെ തടവും പരിധി ഇലാത്ത പിഴയും കുറഞ്ഞത് രണ്ടു വര്ഷത്തേക്ക് ലൈസന്സ് റദ്ദാക്കുകയുമാണു ശിക്ഷ. അതുപോലെ അതിവേഗ ഡ്രൈവിങ്ങിനു മുന്നു പെനാൽറ്റി പൊയന്റും 2500 പവന് വരെ പിഴയും ഒടുക്കേണ്ടി വരുന്നു. പെനാൽറ്റി പോയിന്റ് ആറിൽ കൂടുതൽ ആയാൽ ലൈസൻസ് റദ്ദാകുമെനു ഓര്ക്കുക. ഹൈവേകളിലും മറ്റുമാണ് വേഗം കുടുതൽ ആയി ഡ്രൈവ് ചെയ്യുന്നതിനുള്ള സാധ്യത. പരിധിയിൽ നിന്ന് പത്ത്

കിലോമീറ്റർ വരെ കൂടിയാൽ കുഴപ്പമില്ല എന്നൊരു ധാരണ നിലവിലുണ്ട്. ഹൈവേകളിൽ 100 കിലോമീറ്ററില് അധികം സാധാരണ ഡ്രൈവ് ചെയ്യുന്ന വേഗത ആണെന്നോർക്കുക അതിന്റെ മുകളിലാണ് പത്ത് കിലോമീറ്റര്. ഒളിക്യാമെരാകളും എല്ലാം ഉള്ളപ്പോൾ തന്നെ ആൾക്കാർ അമിത വേഗത്തിൽ വണ്ടിഓടിക്കുന്നു.

മോബൈൽ ഫോണുപയോഗിക്കൽ സാധാരണമാണ്. ബ്ലൂടൂത്തു പോലെയുള്ള കൈ ഉപയോഗിക്കാതെ ഫോണ് സന്ദേശം സ്വീകരിക്കാം, എന്നാലും. ഇപ്പോഴത്തെ പുതിയ പ്രശ്നം ടൈപ്പ് ചെയ്തു (texting) സന്ദേശം അയക്കുകയാണ്. നമ്മുടെ SMS പോലെ. ഇത് ചെറുപ്പക്കാരുടെ ഇടയിൽ വളരെ അധികം വര്ദ്ധിച്ചിട്ടുണ്ടു. ഇത്തരം നിയമ നിഷേധവും പിടിച്ചാൽ നല്ല പിഴ ശിക്ഷ വാങ്ങുന്നുണ്ട്. ഈ നിയമങ്ങളെല്ലാം സ്വന്തം രക്ഷക്കും മറ്റുള്ള യാത്രക്കാരുടെ രക്ഷക്കാണെന്നും ഉള്ള കാര്യം ആൾക്കാർ സൌകര്യ പൂർവ്വം മറക്കുന്നു.

പ്രായമായവരുടെ ലൈസന്സാണ് മറ്റൊരു പ്രശ്നം. അമേരിക്കയിൽ 80 വയസ്സ് കഴിഞ്ഞവർ തന്നെ പരസഹായം കുടാതെ ഒറ്റയ്ക്ക് ഡ്രൈവ് ചെയ്തു പോകുന്നുണ്ട്. ഞാൻ എന്റെ മകന്റെ കൂടെ ഒരു സർവീസ് സ്റ്റേഷനിൽ ഇരിക്കുമ്പോൾ ഒരു വൃദ്ധയായ സ്ത്രീ അവിടെ കൂനിക്കൂടി ഇരിക്കുന്നത് കണ്ടു. അതെന്താ അവർ അവിടെ തനിച്ചിരിക്കുന്നത് എന്നന്വേഷിച്ചപോൾ ഞങ്ങളെപ്പോലെ അവരും വണ്ടി സർവീസ് ചെയ്തു കിട്ടാൻ കാത്തിരിക്കുകയാണ് എന്നറിഞ്ഞു. ഇങ്ങനെ കാത്തിരിക്കുന്നവർക്ക് വേണ്ടി വച്ചിരിക്കുന്ന കാപ്പി എടുക്കുമ്പോള് പാവം അവരുടെ കൈ വിറക്കുന്നത് വ്യക്തമായി എനിക്ക് കാണാമായിരുന്നു. ഞങ്ങൾ ബോസ്ടനില് ഉണ്ടായിരുന്നപ്പോഴാണ് ഇത്പോലെ ഒരു സ്ത്രീ

ഓടിച്ച വണ്ടി നിയന്ത്രണം വിട്ടു റോഡിന്റെ വശത്തുള്ള നടപ്പാതയിൽ കയറി നടന്നു പോകുക ആയിരുന്ന എട്ടു വയസ്സുള്ള ഒരു ഇന്ത്യൻ സ്കൂൾ കുട്ടി മരിച്ചത്. പ്രായം ആയവര്ക്ക് ഡ്റൈവിംഗ് ലൈസന്സ് പുതുക്കാൻ കാഴ്ച ശക്തി ശരിയാണെന്ന് ഡോക്ടർമാര് സാക്ഷ്യ പ്പെടുത്തിയാൽ മതി. ശാരീരികമായ അവശതകൾ നോക്കാറില്ല. ഇതിനെതിരെ കാര്യമായ പൊതുജനാഭിപ്രായം ഉയർ കഴിഞ്ഞു. അടുത്ത് തന്നെ നിയമം വന്നേക്കാം ഈ നിയമം വ്യത്യാസ പ്പെടുത്തിക്കൊണ്ടു.

ചുരുക്കത്തിൽ ട്രാഫിക് നിയമ ലംഘനം നമ്മുടെ നാടിലെ പോലെ ഇവിടെയും ഉണ്ട്, പക്ഷെ ശിക്ഷ ഇവിടെ വളരെ കുടുതൽ  ആണ്. പോരാഞ്ഞു എന്റെ ഒരു വായനക്കാരന് എഴുതിയതുപോലെ " നാട്ടിലെ പോലെ വലല്ലും ട്രാഫിക് പോലീസുകാരനു കൊടുത്തു രക്ഷപെടാമെന്നും നോക്കണ്ട.". ടിക്കറ്റ് കിട്ടിയാൽ ശിക്ഷ അനുഭവിച്ചേ തീരു. എന്നാൽ ഡ്രൈവിംഗ് മര്യാദ എന്നത് എലല്ലവരും പാലിക്കുന്നു. കാൽ നടയാത്രക്കാരോടും വാഹനം ഓടിക്കുന്ന മറ്റുള്ളവരോടും. നമ്മുടെ നാട്ടിൽ തീരെ ഇലല്ലത്തതും ഇതാണല്ലോ.

## 11. പൊണ്ണത്തടിയനെ  എന്തിനു കൊള്ളാം?

ശരീരത്തിന് അമിതമായ ഭാരം ഉണ്ടാവുക എന്നത് ഇന്ന് എല്ലാ രാജ്യങ്ങളിലും ഒരു ആരോഗ്യ പ്രശ്നമായി ക്കൊണ്ടിരിക്കുന്നു. എന്താണീ പൊണ്ണത്തടി? ശരീരത്തിൽ അമിതമായി ഉണ്ടാകുന്ന കൊഴുപ്പ് രോഗത്തിലേക്കും അല്പായുസ്സിലെക്കും നയിക്കുന്ന ഒരു അവസ്ഥയാണ് പൊണ്ണത്തടി. ഒരാളിന്റെ ഉയരത്തിനും പ്രായത്തിനും അനുസരിച്ചു അയാൾക്ക് എത്ര ഭാരം ആകാം എന്ന് നിര്ണയിക്കാം. ഒരാളിന്റെ ബി എം ഐ ( Body Mass

Index) കണക്കാക്കിയാൽ അയാൾക്ക് പൊണ്ണത്തടി ഉണ്ടോ എന്നറിയാം. ഒരാളിന്റെ ഭാരത്തെ അയാളുടെ ഉയരത്തിന്റെ വര്ഗം (square) കൊണ്ടു ഹരിച്ചാല് കിട്ടുന്നതാണ് ബി എം ഐ. അതായത് 100 കിലോഗ്രാം ഭാരം ഉള്ള ആളിന് 1.80 മീടര് ഉയരം ഉണ്ടെങ്കില് അയാളുടെ ബി എം ഐ ( 100/(1.8 * 1.8)=30.86 ) ആയിരിക്കും. . ഈ സൂചിക അനുസരിച്ചു ആൾക്കാരെ തരം തിരിക്കുന്നു.

| ബി എം ഐ. | തരം തിരിവ് |
|---|---|
| 8.5 ഇല് താഴെ | നിശ്ചിത ഭാരതത്തില് കുറവ് |
| 18.5 - 24.9 | സാധാരണ ഭാരം |
| 25 - 29.9 | അമിത ഭാരം |
| 30.0 - 34.9 | പൊണ്ണത്തടി ക്ലാസ്സ് -1 |
| 35.0 - 39.9 | പൊണ്ണത്തട – ക്ലാസ്സ് 2 |
| 40.0 നു മുകളില് | പൊണ്ണത്തടി - ക്ലാസ്സ് 3 |

അമിത രക്ത സമ്മർദ്ദം, ഹൃദ്രോഗം, പ്രമേഹം( type 2), ഉറങ്ങുമ്പോൾ ക്രമമായി ശ്വസിക്കാനുള്ള വൈഷമ്യം, ആർത്രൈറ്റിസ് എന്നിവ ആണ് അമിത ഭാരതത്തിൽ നിന്ന് ഉണ്ടാവുന്നരോഗങ്ങള്. ശരീരം അനങ്ങാതെ അമിതമായി ഭക്ഷണം കഴിക്കുന്നതുകൊണ്ടു പൊണ്ണത്തടി പുരുഷന്മാരുടെയും സ്ത്രീകളുടെയും എന്തിനു കുട്ടികളുടെ ഇടയിലും സാധാരണമായി ക്കൊണ്ടിരിക്കുന്നു.

അമേരിക്കയിൽ 1980 ൽ അമിതഭാരം ഉള്ളവര് വെറും 15% ആയിരുന്നപ്പോൾ 1994 ൽ 23% ആയും 2000 ൽ 31% ആയും വർദ്ധിച്ചു. 2004 ൽ ഒരു കണക്കനുസരിച്ചു 4,00,000

അമേരിക്കക്കാർ 400 പൌണ്ടിലധികം ( 180 കിലോ) ഭാരമുള്ളവരാണത്രേ. 3,80,000 പേർ 300 പൌണ്ടിലധികവും ( 135 കിലോ) . ഒരു സ്ത്രീയുടെ ശരാശരി ഭാരം 163 പൌണ്ട (73.3 കിലോ) ആണെന്ന് കണക്കുകൾ പറയുന്നു. ചില വിമാനക്കമ്പനികൾ അമിത വണ്ണമുള്ളവർ രണ്ടു സീറ്റ് ബുക്ക് ചെയ്യണമെന്നു വരെ നിർദ്ദേശിച്ചു തുടങ്ങി. ദൈവം തന്ന കയ്യും കാലും ഉപയോഗിക്കുന്നതിനുപകരം വാഹനങ്ങൾക്ക് അടിമയാകുന്നത് ഇതിനു ഒരു പ്രധാന കാരണമാണ്. ഒന്നോ രണ്ടോ നിലയിലേക്ക് കയറാനും ഇറങ്ങാനും പോലും ലിഫ്റ്റ് ഉപയോഗിക്കുക, ഇവിടെ സാധാരണമാണ്.

നമ്മുടെ നാട്ടിലും കുട്ടികളുടെ ഇടയിൽ പൊണ്ണത്തടി കൂടി വരുന്നുണ്ട്. ടി വി യുടെ മുന്നിൽ എണ്ണപ്പലഹാരങ്ങളും തിന്നു കൊണ്ടു സമയം ചിലവാക്കുന്നതാണ് ഇതിനു ഒരു കാരണം. കേരളത്തിൽ തന്നെ അമിതഭാരമുള്ളവർ പുരുഷന്മാരിൽ 24.3 % ഉം സ്ത്രീകളിൽ 34% വും ആണ്. ഇത് ഇന്ത്യയിൽ പഞ്ചാബിനുതൊട്ടു പുറകിൽ രണ്ടാം സ്ഥാനം ആണ്. ഇന്ത്യയിൽ 5% ആള്കാർ മിതഭാരമുള്ളവ രാണ്. അനാരോഗ്യകരമായ ഭക്ഷണം ആണ് ഇതിനു കാരണം. ഇന്ത്യക്കാർ പൊതുവേ അരക്കെട്ടിനു വണ്ണം കൂടാൻ സാധ്യത കൂടുതലുള്ളവരാണ്. നമ്മളും ഇക്കാര്യത്തിൽ മറ്റു വികസിത രാജ്യങ്ങളോടടുത്തു കൊണ്ടിരിക്കുകയാണ്. മാക്ഡൊണാൾഡും കെന്റക്കി ഫ്രൈഡ് ചിക്കനും പിറ്റ്സാഹട്ടും കോളയും പെപ്സിയും ഇതിനു വേണ്ട സംഭാവന നല്കുന്നുമുണ്ട്. മുക്കിനും മൂലയിലും പൊങ്ങിവരുന്ന ഫാസ്റ്റ് ഫുഡ് കടകളും ഇതില് കുറ്റവാളികളാണ്. സ്വാഭാവിക ഭക്ഷണ രീതികള് ഉപേക്ഷിച്ചു ഫാസ്റ്റ് ഫുഡ് അന്വേഷിച്ചു നടക്കുന്നവർ സൂക്ഷിക്കുക.

# 12.അമേരിക്കൻ ഭക്ഷണ രീതികൾ നമ്മുടെയും

നമ്മുടെ നാട്ടിലെ ഭക്ഷണം ഇന്ത്യയിൽ നിന്ന് പുറത്തുപോയാൽ ഇന്ത്യൻ റെസ്റ്റൊറെണ്ട് കണ്ടു പിടിച്ചാൽ മാത്രമേ കഴിക്കാനാവൂ. ചൈനീസ് കഴിക്കാന് തയാറുള്ളവര്ക്ക് ചൈനീസ് റെസ്റ്റോറണ്ടിൽ പോകാം.. നൂഡില്സും ഫ്രൈഡ് റൈസും കഴിക്കാം. എന്നാൽ ചോറും മീൻകറിയും നോക്കി നടന്നാൽ പട്ടിണി കിടക്കേണ്ടി വരും തീർച്ച. പി ടി ഉഷയ്ക്ക് ചോറും മീൻ കറിയും നല്കാന് ലോസ് ഏഞ്ചലസില് ഏതോ കുടുംബം തയാറായി എന്ന് കേട്ടു അവര് ഒളിമ്പിക്സിൽ പങ്കെടുക്കാന് എത്തിയപ്പോള്. ചില റെസ്റൊരണ്ടുകളില് മലബാറി ചിക്കൻ മെനുവിൽ കാണാം.

.

അമേരിക്കയിൽ വച്ചു സ്വന്തം ഭക്ഷണം കഴിക്കണെ മെന്നുള്ളവർക്ക് സ്വയം പാകം ചെയ്യേണ്ടി വരും, പ്രത്യേകിച്ചും സസ്യഭക്ഷണം മാത്രം കഴിക്കുന്നവര്. ഭാഗ്യവശാൽ എല്ലാ സാധനങ്ങളും അമേരിക്കൻ പട്ടണങ്ങളിൽ മിക്കതിലും ഉള്ള ഇന്ത്യൻ കടകളിൽ ലഭ്യമാണ്. ഉണക്കിയ ചപ്പാത്തിയും പൊറാട്ടയും ചൂടു വെള്ളം ഒഴിച്ചാൽ ഉടന് തയ്യാറാവുന്ന കറികളും അരിമുറുക്കും ഉപ്പേരിയും മിക്സ്ച്ചറും എല്ലാം ഈ കടകളിൽ കിട്ടും . നാണയം ഇട്ടു ഭക്ഷണം എടുക്കുന്ന സ്ഥലങ്ങളിൽ വെജിറ്റബിള് ബിരിയാണിയും കിട്ടും. ചെറിയ പട്ടണങ്ങളിൽ പോലും ഒരു ഇന്ത്യൻ റെസ്റ്റൊരണ്ട് എങ്കിലും കാണും. കൂടുതലും വടക്കെ ഇന്ത്യക്കാരോ ഗുജറാത്തികളോ നടത്തുന്ന കടകളായിരിക്കും . കറിവേപ്പിലയും കപ്പ( പൂള)യും വരെ ഇവിടെ കിട്ടും, നാല് തണ്ട് കറിവേപ്പിലയ്ക്ക് ഒരു ഡോളര് കൊടുക്കേണ്ടി വരും എന്ന് മാത്രം. മല്ലിയിലയും കിട്ടും സാമ്പാറിനും രസത്തിനും അത്യാവശ്യമെന്കില്.

ഇവിടെ എല്ലായിടത്തിലും പുറത്ത് കിട്ടുന്ന ഭക്ഷണങ്ങളാണ് സാൻഡ്വിച് , ബര്ഗര് എന്നിവ. ഉരുള ക്കിഴങ്ങ് ഉപ്പില്ലാതെ

വറുത്ത ഫ്രഞ്ച് ഫ്രൈയും കിട്ടും. മാക്‌ഡൊണാള്ഡിന്റെ വിഭവങ്ങളില് ചിക്കന്റെ വിവിധ രുപങ്ങള് കാണാം. ചിക്കന് പോപ് കോണ് , ചിക്കെന് നഗെട്ട്സ്, ഡ്റംസ്ടിക് എന്നിങ്ങനെ ചിക്കൻ കഷണത്തിന്റെ വലിപ്പമനുസരിച്ചു വിവിധ പേരിൽ ഇവ അറിയപ്പെടുന്നു. മാക്‌ഡൊണാള്ഡിന്റെ ജന്മഭൂമി അമേരിക്ക ആണെങ്കിലും അവരുടെ വിഭവങ്ങളിപ്പോൾ കുടുതല് മറ്റു രാജ്യക്കാരാണ് കഴിക്കുന്നത്. ഏഷ്യയിലും മറ്റും അവര്ക്ക് നല്ല കച്ചവടം ആണ്. . അമേരിക്കയിൽ തന്നെ താരതമ്യേന ചെലവ് കുറഞ്ഞ ഭക്ഷണം കഴിക്കാന് നോക്കുന്നവരാണ് മാക്‌ഡൊണാള്ഡിൽ കയറുക. ഇതിനു പ്രധാന കാരണം അവിടത്തെ ഭക്ഷണം ശരീരത്തിന് നലതല്ല എന്നത് തന്നെ. പറഞ്ഞു കേട്ട ഒരു കഥ. നല്ല ആരോഗ്യമുള്ള ഒരാൾ ഒരു മാസം മാക്‌ഡൊണാള്ഡിന്റെ ആഹാരം മാത്രം കഴിച്ചാല് അയാൾക്ക് അഞ്ചു കിലോ എങ്കിലും ഭാരം കുടും. മാസാവസാനം അയാളുടെ രക്ത സമ്മര്ദം കൂടിയിട്ടുണ്ടാവും , കൊളസ്ടെറോളും അനിയന്ത്രിതമായി ഉയർരിക്കുമത്രേ. ഇത് ഒരു പക്ഷെ ദോഷൈകദൃക്കുകള് പറഞ്ഞുണ്ടാക്കിയതാവാം, എന്നാലും അവരുടെ ആഹാരത്തിൽ കൊഴുപ്പിന്റെ അംശം വളരെ കുടുതലാനണെന്നത് തീർച്ച.

എന്നാൽ മിക്ക ഹൈവേ സർവീസ് സ്ടേഷനിലും മറ്റു തിരക്കുള്ള ഇടങ്ങളിലും ഒരു മാക്‌ഡോണാൽഡിന്റെ കട ഉണ്ടാവും. സിംഗപൂരിലും മറ്റും കൊച്ചുകുഞ്ഞുങ്ങളും ചെറുപ്പക്കാരുമാണ് ഇവരുടെ പതിവുകാർ . അതിനു വേണ്ടി അവിടെ ഭക്ഷണം കഴിച്ചാൽ ചെറിയ ചില കളിപ്പാട്ടങ്ങൽ കുട്ടികള്ക്ക് സമ്മാനമായി അലെങ്കിൽ നിസ്സാരവിലയ്ക്ക് കൊടുത്തിരുന്നു. കുട്ടികള് വഴക്കുണ്ടാക്കുമ്പോൾ മാതാപിതാക്കളും അവിടെ പോകാൻ നിര്ബന്ധിതരാകുന്നു. ചെറിയ മീനിനെ ഇട്ടു വലിയ മീനിനെ പിടിക്കുന്ന തന്ത്രം തന്നെ. കെ എഫ് സി എന്ന ഓമനപ്പേരില് അറിയപ്പെടുന്ന കെന്റക്കി ഫ്രൈഡ് ചിക്കനും ഇതിൽ നിന്ന് വലിയ വ്യത്യസ്തമല്ല. മറ്റൊന്ന് പിറ്റ്സാ ആണ്. പല തരം പിറ്റ്സാ

(pizza) ആണ് പിറ്റ്സാ ഹട്ടിന്റെ വിഭവങ്ങള്. കണ്ടാൽ വായിൽ വെള്ളമൂറുന്ന പരസ്യം വഴി ഇവർ ഈ ആഹാരസാധനങ്ങൾ വിൽക്കുന്നു.പിറ്റ്സായും മറ്റും വീട്ടിൽ കൊണ്ടെത്തരുകയും ചെയ്യും ഫോണിൽ വിളിച്ചു പറഞ്ഞാൽ മതി.. മാക്ഡോണാൾഡിന്ടെ ഒരു ഡോളറില് താഴെയുള്ള ( 99 cent) പ്രാതൽ വരെ ഉണ്ട്. അഞ്ചോ ആറോ ഡോളര് കൊടുത്താല് ഒരു ബര്ഗർ കുറച്ചു ഫ്രഞ്ച് ഫ്രൈ ഒരു പെപ്സി അഥവാ കൊക്കൊക്കൊലാ എന്നിവ കിട്ടും .പലപ്പോഴും ഇത് ലഞ്ചിന് മതിയാവും. വൈകുന്നേരം വീട്ടിലെത്തുന്നതു വരെ വിശക്കാതിരിക്കാന് ഇത് ധാരാളം മതി. നമ്മുടെ ആള്കാര് മൂക്കറ്റം ചോറുണ്ണുന്നതു പോലെ ആവുകയില്ലഎന്നാലും.

ആരോഗ്യത്തിൽ ശ്രദ്ധാലുക്കളായവർ സ്വയം ആഹാരം പാകം ചെയ്യുന്നു. എല്ലാത്തരം പച്ചക്കറികളും പഴങ്ങളും ലഭ്യമാകുന്ന എത്രയോ വങ്കിട കടകള് ഉണ്ട്. ഓര്ഗാനിക് എന്നും ഓര്ഗാനിക് അല്ലാത്തതെന്നും രണ്ടായി തിരിച്ചു വച്ചിരിക്കും. രാസവളവും കീടനാശിനിയും ഉപയോഗി ക്കാതെ വളര്ത്ത്തിയതാണ് ഓര്ഗാനിക് . ഇവ സാക്ഷ്യപ്പെടുത്താൻ ഏജെന്സികളുണ്ട്. വിലയും അല്പം കൂടും. എന്നാൽ തരികിട ഒന്നും പറ്റില്ല. നമ്മുടെ നാട്ടിൽ നിന്നും ആരോ അയച്ച ഇളനീര് പാനീയത്തില് ഹോര്മോണിന്റെ അംശം കുടുതലായിക്കണ്ടു തിരിച്ചയച്ചു എന്നും പാവം കര്ഷകന് തെങ്ങിനിടാൻ നാമക്കൽ നിന്ന് വാങ്ങിയ കോഴി വളം ആയിരുന്നു കുറ്റവാളി എന്നും പണ്ടു പത്രത്തിൽ വായിച്ചതോർമ്മ വരുന്നു. പാവം കോഴിക്ക് പെട്ടെന്ന് വലുതാകാൻ കുത്തിവച്ച ഹോർമോൺ ആയിരുന്നു ഇളനീരില്. മെര്കുറിയുടെ അംശം കുടുതലുള്ള മത്സ്യം പ്രത്യേകം എഴുതി വച്ചിരിക്കും. ഗര്ഭിണികൾക്കും കുഞ്ഞുങ്ങൾക്കും ഇത്തരം മത്സ്യം കഴിക്കാൻ പാടില്ലത്രേ. പാൽ തയിർ മത്സ്യം മുതലായ പെട്ടെന്നു കേടാവുന്ന ഭക്ഷണ സാധനങ്ങളിൽ ഇന്ന തീയതിക്ക് മുമ്പ് ഉപയോഗിക്കണം എന്ന് എഴുതിയിട്ടുണ്ട്. നമുക്ക് അത് നോക്കി എടുക്കാം. തീയതി കഴിഞ്ഞ സാധനങ്ങൽ കടയിൽ വെയ്ക്കുന്നത് തന്നെ

കുറ്റകരമാണ്. നമ്മെക്കാൾ സാമ്പത്തികമായി പിന്നോക്കം ആയ തുര്ക്കിയിൽ പോലും ആഹാര സാധനങ്ങളുടെ വ്യാപാരം കര്ശനമായി നിയന്ത്രിക്കുന്നു. നമ്മുടെ നാട്ടിൽ മെഡിക്കല് കോളേജിലെ രോഗികലക്ക് പഴയ ഭക്ഷണം സൌജന്യമായി വിതരണം ചെയ്തതു ഈയിടെ കോഴിക്കോട്ടു പിടിച്ചെടുത്തു എന്ന് പത്രത്തില് വായിച്ചു. കവി ഭാവനയിൽ “കണ്ടതെത്ര തുച്ഛം കാണാത്തത് അനന്തം.” “പിടിച്ചെടുത്തതെത്ര തുച്ഛം. പിടിക്കാത്തത് എത്ര ?” . ചെക്ക് ചെയ്യാനും പിഴ ഇടാനും ( കൈമടക്കു വാങ്ങാനും) ഹെല്ത്ത് ഇന്സ്പെക്ടര്മാർ ഉള്ളതായി അറിവില്ല. ഉപഭോക്താക്കള് ആരെങ്കിലും പരാതി കൊടുത്താല് കടക്കാരന് കുടുങ്ങും. എല്ലാ ഭക്ഷണ സാധനങ്ങളിലും അതിലെന്തെല്ലാം ഉള്പ്പെട്ടിരിക്കുന്നു എന്നു വ്യക്തമായി എഴുതിയിരിക്കും. വായിച്ചു നോക്കി സാധനം` വാങ്ങാം. അവനവന്റെ ആരോഗ്യത്തിൽ ശ്രദ്ധയുള്ളവർ ഇതെല്ലാം നോക്കിയെ സാധനം വാങ്ങുകയുള്ളൂ നമ്മുടെ നാട്ടിൽ എന്തും എങ്ങിനെയും കഴിച്ചു ശീലിച്ചവർക്ക് ഇത്രയൊക്കെ വേണോ എന്നു സ്വാഭാവികമായി തോന്നാം.

ഇതൊക്കെ ആണെങ്കിലും നമ്മുടെ നാട്ടിലേക്കാള് പതിന്മടങ്ങ് പൊണ്ണത്തടിയന്മാരും തടിച്ചികളും അമേരിക്കയിൽ തന്നെ ആണ് എന്നത് സത്യം.

## 13

### ദാരിദ്ര്യം അമേരിക്കയില്: ബി പി എല്ലും ഏ പി എല്ലും

നമ്മുടെ നാട്ടിൽ ജനങ്ങളെ ഏ പി എൽ , (ദാരിദ്ര്യ രേഖയ്ക്ക് മുകളിൽ ) ഉള്ളവർ ,ബി പി എൽ (ദാരിദ്ര്യ രേഖയ്ക്ക്താഴെയുള്ളവര്) എന്ന് തരം തിരിക്കുകയാ ണല്ലോ പതിവ്. നമ്മുടെ ചില നേതാക്കൻമാർ "ദാരിദ്ര്യം ഒരു മനോഭാവം" ആണെന്ന് പറയുന്നുണ്ട് എങ്കിലും ഇന്ത്യയിലും

മറ്റു പല രാജ്യങ്ങളിലും അതൊരു യാഥാർത്ഥ്യം തന്നെയാണ്. നമ്മുടെ നാട്ടിൽ ഇങ്ങനെ തരം തിരിക്കുന്നത് കുടുംബത്തിന്റെ ആകെ വരുമാനം മാത്രം  നോക്കിയാണെന്ന് നമുക്കെല്ലാം അറിയാം. ദാരിദ്ര്യം അമേരിക്കയിലും ഉണ്ട്. പക്ഷെ കണക്കാക്കുന്ന രീതിയിൽ കാര്യമായ വ്യത്യാസമുണ്ട്.

ആദ്യമായി ഒരു കുടുംബത്തിൽ ഉള്ള അംഗങ്ങൾക്ക് ആവശ്യമായ ഭക്ഷണം, വസ്ത്രം, പാർപ്പിടം, മറ്റവശ്യ സാധനങ്ങൾ എന്നിവയ്ക്ക് ഒരു വര്ഷം എന്ത് ചിലവാകുന്നു എന്ന് കണക്കാക്കുന്നു. അതേപോലെ തന്നെ കുടുംബത്തിലെ അംഗങ്ങൾക്കുള്ള ആകെ വരുമാനം എന്ത് എന്നും കണക്കാക്കുന്നു. വാർഷിക വരുമാനം മുമ്പ് കണക്കാക്കിയ ചിലവുകൾക്ക് വേണ്ട തുകയിൽ കൂടുതൽ ആണെങ്കിൽ അവർ ദാരിദ്ര്യരേഖയ്ക്ക് മുകളിൽ (ഏ പി എല്) ആവും, മറിച്ചാണെങ്കിൽ ബി പി എലില്ലും. തികച്ചും ന്യായമായ കണക്കാക്കല്. നമ്മുടെ ആദായനികുതി കണക്കാക്കുന്നത് പോലും വരുമാനം മാത്രം നോക്കി ആണെന്ന് കാണുമ്പോൾ അത് അന്യായം അല്ലേ എന്ന് തോന്നിപ്പോകും. ഒരാൾക്ക് മാത്രം വരുമാനമുള്ള വലിയ എത്രയോ കുടുംബങ്ങൾ നമ്മുടെ ഇടയിൽ തന്നെ ഉണ്ട്? ഒരു കുടുംബത്തിന്റെ അത്യാവശ്യ കാര്യങ്ങൾക്കുള്ള ചിലവുകൾ കണക്കാതെ നികുതി കണക്കാക്കുന്ന സമ്പ്രദായം തികച്ചും ന്യായീകരിക്കാൻ വിഷമമാണ്.

ഇനി അമേരിക്കയിലെ ദാരിദ്ര്യരേഖ എത്രയെന്നറിയാമോ?2013 ലെ കണക്കനുരിച്ചു നാല് പേരുള്ള ഒരു കുടുംബത്തിന്റെ വാർഷിക ചെലവ് 23,850 ഡോളർ ആയി കണക്കാകിയിരിക്കുന്നു. ഇപ്പോഴത്തെ വിനിമയ നിരക്കനുസരിച്ചു ( ഒരു ഡോളർ 61 രൂപാ) സുമാര്14 ലക്ഷം

രൂപാ. ഇത് അടിസ്ഥാനമാക്കി അമേരിക്കയിലെ 15.4% ആൾക്കാര് 2011 ല് ദാരിദ്ര്യ രേഖയ്ക്ക് താഴെ ആയിരുന്നു. അന്ന്460 മില്യൻ (460,00,000)ആൾക്കാർ ഇതിൽ ഉണ്ടായിരുന്നുവത്രേ. പൊതുവേ 1967 മുതൽ 2013 വരെ ഈ നിലയിൽ വലിയ മാറ്റം ഒന്നും ഉണ്ടായിട്ടില്ല, സർക്കാർ കൊടുക്കുന്ന ധനസഹായവും മറ്റു സൌജന്യങ്ങളും കൂട്ടി കണക്കാ ക്കിയാൽ ഇത് നേരിയ തോതിൽ കുറഞ്ഞിട്ടുണ്ട് എന്ന് കൊളംബിയാ യൂണിവേര്സിറ്റിയില് നടന്ന ഒരു പഠനത്തിൽ അവകാശപ്പെടുന്നു,

ആരൊക്കെയാണ് അമേരിക്കയിലെ ബി പി എൽ വിഭാഗത്തിൽ പെടുന്നത് ? സർക്കാർ ബ്യൂറോ പറയുന്നത് ബി പി എലില്ല്20.5 മില്യന് (44.6%)വെള്ളക്കാരും 12.5 (27.17%)ഹിസ്പാനിക് ( സ്പാനിഷ് സംസാരിക്കുന്നവര്)10.2 മില്യന്(22.17%)ആഫ്രിക്കൻ അമേരിക്ക ക്കാരും 1.9 മില്യൻ (4.13%) ഏഷ്യക്കാരും ആണത്രേ. ഇവരിൽ പകുതിയിലധികം സ്ത്രീകളും, പതിനെട്ടു വയസിൽ താഴെയുള്ളവരും ഹൈസ്കൂൾ വിദ്യാഭ്യാസം പോലും ലഭിക്കാത്തവരും ആകുന്നു.

പ്രസിഡണ്ട് ലിൻഡൻ ജോണ്സൻ ആണ് "ദാരിദ്ര്യത്തി നെതിരെ യുദ്ധം" പ്രഖ്യാപിച്ചത്. കുട്ടികൾക്ക് നിർബന്ധ മായ വിദ്യാഭ്യാസം, സാമ്പത്തിക സഹായങ്ങൾ എന്നിവ അദ്ദേഹം തുടങ്ങി വച്ചതാണ്. ആയിരക്കണക്കിനു ആൾക്കാർക്ക് ഇതിൽ ഇന്ന് പ്രയോജനം സിദ്ധിച്ചു, ഇപ്പോഴത്തെ പ്രസി. ഒബാമയുടെ കുടുംബവും ഈ ആനുകൂല്യങ്ങൾ അനുഭവിച്ചവരാണത്രേ. ഇവരുടെ നിലയിൽ ഗണ്യമായ പുരോഗതി ഉണ്ടായി.

നിർഭാഗ്യകരമായ മറ്റൊരു വസ്തുത സർക്കാർ വക

സ്കൂളുകളിൽ പഠിക്കുന്ന കുട്ടികളിൽ പകുതിയി ലധികവും സൌജന്യമായ ഉച്ചഭക്ഷണത്തെ ആശ്രയിക്കുന്നവരാണ് എന്നതാണ് (നമ്മുടെ ഉച്ചക്കഞ്ഞി പോലെ). അമേരിക്കൻ കൊണ്ഗ്രെസ്സിൽ ഭൂരിപക്ഷം ഉള്ള ഇന്നത്തെ റിപ്പബ്ലിക്കൻ പാർട്ടി അനുകൂലികൾ നികുതി കുറച്ചു രാഷ്ട്രത്തിന്റെ സാമ്പത്തിക നില മെച്ചപ്പെടുത്തി ദാരിദ്ര്യം കുറയ്ക്കാൻ ആവശ്യപ്പെടുമ്പോള് ഡെമോ ക്രാറ്റുകൾ ഉയർന്ന വരുമാനം ഉള്ളവർ മാത്രം കൂടിയ നികുതി നൽ കിയാൽ മതി എന്നാവശ്യപ്പെടുന്നു, പ്രത്യേകിച്ചും ഇക്കഴിഞ്ഞ ആറുവര്ഷം ഗണ്യമായ സാമ്പത്തിക പുരോഗതി ഉണ്ടാക്കിയവര്.1960 നു മുമ്പ് അമേരിക്കയിൽ ദാരിദ്യം എന്നതിനെ പറ്റി ആരും പറഞ്ഞു പോലും കേട്ടിട്ടില്ല എന്ന് അമേരിക്കയിൽ സ്ഥിരതാമസമാക്കിയ ഒരു ഭാരതീയൻ പറയുന്നു.

**References:**


1. M C Madhavan, Povery and Electoral Priorties, Hindu Daily, 29th Jan 2015
2. http://www.povertyusa.org/
3. http://en.wikipedia.org/wiki/Poverty_in_the_United_States
4. http://www.census.gov/library/publications/2014/demo/p60-249.html

**കെ പി മോഹൻദാസ്**: കുട്ടനാടു താലൂക്കിൽ മങ്കൊമ്പ് എന്ന സ്ഥലത്ത് ജനിച്ചു. 1968 ൽ കൊല്ലം തങ്ങൾ കുഞ്ഞു മുസലിയാർ എഞ്ചിനീയറിംഗ് കോളേജിൽ നിന്ന് ഇക്ട്രിക്കൽ എഞ്ചിനീയറിംഗ് ബിരുദം നേടി.ഒരു വര്ഷം ടി കെ എമ്മിൽ തന്നെ അദ്ധ്യാപകനായിരുന്ന ശേഷം കോഴിക്കോട് റീജിയണൽ എഞ്ചിനീയറിംഗ് കോളേജിൽ 1969 ൽ അദ്ധ്യാപകനായി. അവിടെ നിന്നും 2011 ൽ പിരിഞ്ഞു, ഇപ്പോൾ കുറ്റിപ്പുറം എം ഇ എസ് എഞ്ചിനീയറിംഗ് കോളേജിൽ ജോലി ചെയ്യുന്നു. മദിരാശി ഐ ഐ ടി യിൽ നിന്ന് എം ടെക്കും ഡൽഹി ഐ ഐ ടി യിൽ നിന്ന് പി എച് ഡി ബിരുദവും നേടി. സിംഗപൂർ ഡാറ്റ സ്റ്റൊരെജ് ഇന്സ്ടിട്യൂട് , ടർക്കി ചുക്കുരോവ യുണിവേര്സിറ്റി(അദന) സൈപ്രസ്സിലെ യൂറോപ്യൻ യൂണിവേര്സിറ്റി ഓഫ് ലെഫ്കെ എന്നിവയിൽ വിസിറ്റിംഗ് പ്രൊഫസറായി ജോലി ചെയ്തിട്ടുണ്ട്. ആർ ഈ സി ( ഇപ്പോൾ എൻ ഐ ടി ) യിൽ 1986 മുതൽ പ്രൊഫസറായിരുന്നു. വൈദ്യുത വിഭാഗം തലവന്, ഡീൻ എന്നീ നിലയിൽ പ്രവർത്തിച്ചിട്ടുണ്ട്. കൊണ്ട്രോൾ സിസ്റ്റത്തിലും വൈദ്യുത എന്ചിനീയരിങ്ങിലും ഏതാനും ബുക്കുകളും അൻപതിലേറെ ഗവേഷണ



പ്രബന്ധങ്ങളും പ്രസിദ്ധീകരിച്ചിട്ടുണ്ട്. ശ്രീമതിയോടൊപ്പം ധാരാളം യാത്ര ചെയ്തിട്ടുണ്ട്, യാത്രാക്കുറിപ്പുകൾ ബ്ലോഗ് ആയി പ്രസിദ്ധീക രിക്കുന്നുണ്ട്, മലയാളത്തിലും ചിലത് ഇന്ഗ്ലീ ഷിലും. ഭാര്യ മാലതി. രണ്ടു കുട്ടികള്, മിനി. മനോജ് . മിനി അമേരിക്കയിൽ സോഫ്റ്റ്വെയർ എഞ്ചിനീയര്, ഭർത്താവും സോഫ്റ്റ്വെയരിൽ തന്നെ. ഇവർക്ക് ഒരു മകളും മകനും. മനോജ് സ്കൊട്ലന്റിൽ ഡോക്ടര്, റേഡിയോ ഡയഗ്നോസിസ് കൺസൽട്ടന്റ്, ഭാര്യയും ഡോക്ടര്, ഇവർക്ക് രണ്ടു ആൺകുട്ടികൾ .കോഴിക്കോട്ട് സ്ഥിരതാമസം.

Email: kp.mohandas62@gmail.com Phone: 0495 2770302/ 9400470302 :

ബ്ലോഗുകളിൽ ചിലത് :http://profkuttanadan.blogspot.in/ , http://nirmalasseril.blogspot.in/ etc